ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# സിദ്ധാനുഭൂതി

ഇതിൽ ശിവയോഗികൃതങ്ങളായ
ജ്ഞാനകർമ്മീയം പിള്ളത്താലോലിപ്പും
കൂടി ചേർത്തിട്ടുണ്ട്

സിദ്ധാനുഭൂതിയിലെ ശ്ലോകങ്ങൾ
രാമായണത്തിന്റെ മട്ടിലും വായിക്കാം

ആനന്ദ മതാദ്ധ്യക്ഷൻ
നിർമ്മലാനന്ദയോഗി
പ്രസിദ്ധപ്പെടുത്തുന്നത്.

സിദ്ധാശ്രമത്തിലെ മുദ്രയില്ലാത്ത പുസ്തകം
വ്യാജനിർമ്മിതമാകുന്നു.

VIDYAVIJAYAM PRESS, PALGHAT.

21-ാം പതിപ്പ്]  [കോപ്പി 2000

1988

വില 5ക.

## മോക്ഷപ്രദീപം

സുപ്രസിദ്ധമായ മോക്ഷപ്രദീപത്തിന്റെ
പരിഷ്കരിച്ച പുതിയ പതിനഞ്ചാം പതിപ്പ്
വില : ,15ക.

ഇംഗ്ലീഷ്: 15ക. തമിഴ്: 15 ഹിന്ദി: 15



## സന്തുഷ്ട ജീവിതം

മനശ്ശാന്തിക്ക് ഒരു അപൂർവ്വഗ്രന്ഥമെന്ന്
അഖിലരും അനുമോദിക്കുന്ന
പുതിയ പുസ്തകം
വില: 10ക.

ഇംഗ്ലീഷ് 15ക. ഹിന്ദി 15ക.



അസത്യത്തിൽ നിന്നും സത്യത്തിലേക്ക്
ബ്രഹ്മാനന്ദസ്വാമി ശിവയോഗികളുടെ
ലഘു ജീവചരിത്രം

തയ്യാറാക്കിയത്: **കെ. ഭീമൻനായർ**
വില: 10ക.

ആനന്ദ ഏവ വിജയതേ
മനഃസ്വസ്ഥതൈവാനന്ദഃ
മനോജയ ഏവ മഹാജയഃ
അഹിംസൈവ പരമോധർമ്മഃ
അജ്ഞാനദുഃഖായൈവ യജ്ഞാദികർമ്മ
ആനന്ദമതമേവസഹജം സർവ്വേഷാം
അന്യത് സർവ്വം കല്പിതം.

## BRAHMANANDASWAMI SIVAYOGI

FOUNDER OF

## A N A N D A M A T H A

ആനന്ദശ്രീ പരമഹംസ ബ്രഹ്മാനന്ദസ്വാമി
ശിവയോഗി സൽഗുരു പൂജ്യപാദർ
1852 ആഗസ്റ്റ് 26–ാംനു അവതരിച്ചു.
അഹിംസ, ആലോചന, പൌരുഷം, ജ്ഞാനം
രാജയോഗം ഇവയുടെ പൂജ്യതയും അജ്ഞാന
കർമ്മകാണ്ഡം. അയുക്തമതാചാരങ്ങൾ ഇവ
യുടെ ത്യാജ്യതയും അനുഭവയുക്തി പുര
സ്സരം തെളിയിക്കുന്ന അഥവാ മനുഷ്യ
നെ മനുഷ്യനാക്കിത്തീർക്കുന്ന 'ആനന്ദ
മതം' സ്ഥാപിക്കുകയും അനേക
മുമുക്ഷുകളെ ആനന്ദികളാക്കി
തീർക്കുകയും ചെയ്തു.

1929 സപ്തംബർ 10 ാംനു പുനരുത്ഥാനരഹിതമായ മഹാനന്ദസമാധിയടഞ്ഞു. ഈ പരമഗുരുവിൻെറ മഹാനന്ദ സമാധിപ്രകാശവൈചിത്ര്യം കാണികളേവരേയും ആനന്ദഭരിതരാക്കിത്തീർത്തു.

എന്ന്, ശിഷ്യ യോഗിനീദേവി,
ആനന്ദമതാദ്ധ്യക്ഷ.

| | | |
|---|---|---|
| 1-ാം പതിപ്പ് | കോപ്പി | 1000 |
| 2 | ,, | 1000 |
| 3 | ,, | 1000 |
| 4 | ,, | 1000 |
| 5 | ,, | 1000 |
| 6 | ,, | 1000 |
| 7 | ,, | 1000 |
| 8 | ,, | 1000 |
| 9 | ,, | 2000 |
| 10 | ,, | 1000 |
| 11 | ,, | 1000 |
| 12 | ,, | 1000 |
| 13 | ,, | 1000 |
| 14 | ,, | 1000 |
| 15 | ,, | 1000 |
| 16 | ,, | 1000 |
| 17 | ,, | 2000 |
| 18 | ,, | 2000 |
| 19 | ,, | 1000 |
| 20 | ,, | 1000 |
| 21 | ,, | 2000 |

ആനന്ദ ഏവ വിജയതെ
മന:സ്വാസ്ഥ്യതൈവാനന്ദ:
മനോജയ ഏവ മഹാജയ:
അഹിംസൈവ പരമോ ധർമ്മ:

# അഥമുഖവിന്യാസഃ

യോഗീശ്വരന്മാർക്കു മദീയ വന്ദനം
യോഗീശ്വരേശന്നു മദീയ വന്ദനം
യോഗം പ്രശംസിപ്പതിനായി ഞാനമു–
ദ്യോഗിച്ചിടുന്നേൻ തുണചെയ്തുകൊള്ളണേ

യോഗമാഹാത്മ്യത്തെ ഞാൻ അറികയാലും മലയാളത്തിൽ യോഗത്തെമാത്രം ഘോഷിക്കുന്ന ഗ്രന്ഥം ഇല്ലായ്കയാലും 1893–ൽ 'ശിവയോഗരഹസ്യം എന്ന ഒരു പുസ്തകത്തെ ഞാൻ ഉണ്ടാക്കി. അതിനെ അതി വിശിഷ്ടമെന്ന് ചില അഭിജ്ഞന്മാർ അഭിനന്ദിക്കയു ണ്ടായി. ചിലർ, ഇതു യോഗം, ഇതു കൊണ്ട് മുക്തി കിട്ടില്ല എന്നു് പറയുകയുണ്ടായി. ആ അറിവില്ലായ്മയെ അകലെ അകററുവാൻ വേണ്ടി അനേക ശ്രുതിയുക്തി കളോടുകൂടി 'മോക്ഷപ്രദീപം' എന്ന ഒരു പുസ്തകം എഴുതുകയുണ്ടായി. അതിൽ നിന്നു് ചില അംശം എടുത്തു ചേർത്ത് എഴുതിയതാകുന്നു ഈ പുസ്തകം. ഹേ മുമുക്ഷുക്കളേ! സകല വേദശാസ്ത്രങ്ങളെ അഭ്യസി ച്ചാലും യോഗം കൂടാതെ മുക്തി കിട്ടുകയില്ല. അതിന്നു് പ്രമാണം.

ജ്ഞാനനിഷ്ഠോ വിരക്തോപി
ധർമ്മജ്ഞോ വിജിതേന്ദ്ര യഃ
വിനാ ദേവോപി യോഗേന
ന മോക്ഷം ലഭതേ വിധേ.

അർത്ഥം: ജ്ഞാനനിഷ്ഠനായാലും വിരക്തനായാലും ധർമ്മജ്ഞനായാലും ഇന്ദ്രിയങ്ങളെ ജയിച്ചവനായാലും ദേവനായാലും യോഗം കൂടാതെ മോക്ഷത്തെ ലഭിക്കയില്ല എന്നു് യോഗശിഖോപനിഷത്തു്.

അയന്തു പരമോ ധർമ്മോ
യദ്യോഗേനാത്മ സാധനം

അർത്ഥം : യോഗം കൊണ്ടു് ആത്മാവിനെ കണ്ടു പിടിക്കുന്നതാകുന്ന എല്ലാററിലുംവെച്ചു് മുഖ്യധർമ്മം എന്നു് യാജ്ഞവൽക്ക്യസ്മൃതി.

ശാന്തയേ കർമ്മണാമന്യ—
ദ്യോഗാന്നാസ്തി വിമുക്തയേ.

അർത്ഥം : കർമ്മം നശിപ്പാനും മുക്തിയേ പ്രാപിപ്പാനും യോഗം കൂടാതെ മറെറാന്നും ഇല്ല എന്നു് മാതംഗമഹർഷി.

അയോഗി നൈവ ജാനാതി
ജാത്യന്ധോഹിയഥാഘടം.

അർത്ഥം : ജനനാൽത്തന്നെ കുരുടനായിരിക്കുന്നവന്നു് ഘടരൂപം എങ്ങിനെ കാൺമാൻ കഴികയില്ലയോ അപ്രകാരം യോഗിയല്ലാത്തവനു് ആത്മസ്വരൂപത്തെ അറിവാൻ കഴികയില്ല എന്നു് ദക്ഷസ്മൃതി.

തപസ്വിഭ്യോധികോ യോഗീ
ജ്ഞാനിഭ്യോപി മതോധികഃ
കർമ്മിഭ്യശ്ചാധികോ യോഗീ
തസ്മാദ്യോഗീ ഭവാർജ്ജുന.

അർത്ഥം : യോഗി തപസ്വികളേക്കാരം കേമനാകുന്നു. യോഗി ജ്ഞാനികളിലുംവെച്ച് മീതെയാകുന്നു യോഗി കർമ്മികരംക്കും മീതെയാകുന്നു. ഹേ അർജ്ജുനാ! അതുകൊണ്ട് നീ യോഗിയായി ഭവിക്ക എന്ന ഭഗവൽഗീത

യോഗ ഏവ പരംശ്രേയ-
സ്തേഷാമിത്യുക്തവാൻ പുരാ.

അർത്ഥം : അവർക്ക് (സർവ്വമനുഷ്യർക്ക്) യോഗം തന്നെ മുഖ്യമായ ശ്രേയസ്സ് എന്ന് വിഷ്ണുപുരാണം. യോഗത്തിന്റെ ഉൽകൃഷ്ടതയെപ്പററി വളരെ പ്രമാണം എനിക്ക് ഉദാഹരിപ്പാൻ കഴിയുമെങ്കിലും ഗ്രന്ഥവിസ്താരഭയം കൊണ്ട് കുറഞ്ഞൊന്ന് ഇവിടെ കാണിച്ചതാകുന്നു. മേൽപ്പറഞ്ഞ പ്രകാരം ശ്രുതിസ്മൃതി ഇതിഹാസ പുരാണങ്ങളിൽ എല്ലാററിനേക്കാരം യോഗത്തിന്ന് അധികയോഗ്യത കൊടുപ്പാൻ കാരണമെന്താകുന്നു എങ്കിൽ കേരംപ്പിൻ.

മഥിത്വാ ചതുരോ വേദാൻ
ശാസ്ത്രാണി വിവിധാനി ച
സാരന്തു യോഗിനാ പീതം

എന്ന് ബ്രഹ്മജ്ഞാനതന്ത്രം.

നാലു് വേദങ്ങളേയും വിവിധങ്ങളായ ശാസ്ത്രങ്ങളേയും കടഞ്ഞെടുത്ത സാരത്തെ യോഗി അനുഭവിക്കുന്നു. അപ്പോൾ വേദശാസ്ത്രങ്ങളുടെ സാരമാകുന്നു യോഗം എന്നും അതുകൊണ്ടാണു് അതിനു് അധികയോഗ്യതക്കു് കാരണം എന്നും സിദ്ധിച്ചു ആ യോഗത്തെ മാത്രം പ്രതിപാദിക്കുന്നതാകുന്നു എൻെറ മോക്ഷപ്രദീപവും ശിവയോഗരഹസ്യവും ഇതും. അതിനാൽ മോക്ഷകാംക്ഷികളായ സാരഗ്രാഹികൾക്കു് വേദശാസ്ത്രങ്ങളേക്കാൾ എൻെറ ഈ ഗ്രന്ഥങ്ങൾ ഉപകാരപ്പെടുന്നതാകുന്നു എന്നും സിദ്ധമായി. അങ്ങിനെയല്ലേ? മുത്തുമാലയേ ധരിപ്പാൻ ആശയുള്ളവൻ മുത്തിനെ വാങ്ങുന്നല്ലേ നല്ലതു്. എന്നാൽ ഉടൻതന്നെ തൻെറ ആശയെ സാധിക്കാമല്ലോ. അങ്ങിനെ ചെയ്യാതെ മുത്തിന്നിരിപ്പിടം സമുദ്രങ്ങളാകുന്നു എന്നു വെച്ചു് സമുദ്രങ്ങളിൽ മുങ്ങിത്തപ്പുവാൻ തുടങ്ങിയാൽ മനോരഥം എളുപ്പത്തിൽ സാധിക്കുകയില്ല. കഠിനകഷ്ടങ്ങൾ അനുഭവിക്കേണ്ടിവരും. ഒരു സമയം മനോരഥം സാധിക്കാതെ തന്നെ മരിച്ചുപോയി എന്നുംവരാം. എന്തുകൊണ്ടെന്നാൽ സമുദ്രങ്ങൾ അനേക യോജന വിസ്താരം ഉള്ളവയാകുന്നു. ചിലേടത്തുമാത്രം മുത്തുരത്നങ്ങൾ ഉണ്ടാവും. ആ സ്ഥലം അറിയുന്നവക്കല്ലാതെ മററുള്ളവർക്കു് നോക്കിയാൽ അറിയുകയില്ല ആയതുകൊണ്ടു് പലദിക്കിലും മുങ്ങിത്തപ്പി ഉപ്പുവെള്ളം കുടിച്ചു് ശ്വാസംമുട്ടി കഷ്ടപ്പെടുവാൻ ഇടയുണ്ടു് ഉഗ്രങ്ങളായ നക്രചക്രതിമിംഗലാദി ജലജന്തുക്കൾക്കു് ഇരയാവാനും ഇടയുണ്ടു്. അതുപോലെ യോഗത്തെ വിട്ടു് വേദശാസ്ത്രങ്ങളെല്ലാം വായിച്ചാലേ മുക്തികിട്ടു എന്നു ഭ്രമിച്ചു് അതിന്നു് പുറപ്പെട്ടാൽ മുമുക്ഷുവിൻെറ ഇച്ഛ വേഗത്തിൽ സാധിക്കുന്നതല്ല വളരെ അദ്ധ്വാനിച്ചു് ദുഃഖിക്കേണ്ടിവരും. ഒരു സമയം മുക്തി ലഭിക്കാതെ തന്നെ നശിപ്പാൻ

ആണ് അധിക സംഗതി, എന്തുകൊണ്ടെന്നാൽ വേദശാസ്ത്രങ്ങൾ സമുദ്രപ്രായങ്ങളാകുന്നു. സമുദ്രങ്ങളിൽ മുത്ത് എന്നപോലെ വേദശാസ്ത്രങ്ങളിൽ സൂക്ഷ്മം ചിലേടത്തു മാത്രം നിക്ഷേപിച്ചിരിക്കുന്നു. നാനാകർമ്മങ്ങളെ വിധിക്കുന്ന കർമ്മകാണ്ഡത്താൽ ആ സൂക്ഷ്മം മറക്കപ്പെട്ടുപോയി. ആയതിനാൽ ദേഹത്താൽ മറക്കപ്പെട്ട ആത്മാവിനെ അറിയാതെ ദേഹത്തിൽ ഭ്രമിച്ച് നിത്യ സം സാ രി കളായി ദുഃഖിച്ച് നശിക്കുന്നതുപോലെ കർമ്മകാണ്ഡത്താൽ മറക്കപ്പെട്ട വേദസാരത്തെ അറിയാതെ കർമ്മകാണ്ഡത്തിൽ ഭ്രമിച്ച് പലവിധ കർമ്മം ചെയ്തു സങ്കടത്തിൽപ്പെട്ട് നശിപ്പാനാണ് അധികം അവകാശമുള്ളത് അങ്ങിനെ തന്നെ പ്രായേണ കാണുന്നു അതുകൊണ്ടാണ് വേദശാസ്ത്രങ്ങളെ അപ്രധാനങ്ങളായി പറഞ്ഞതു്. അങ്ങിനെയല്ലെ? സ്വർണ്ണാഭരണത്തെ ധരിപ്പാനിച്ഛയുള്ളവൻ സ്വർണ്ണം വാങ്ങി ആഭരണം ഉണ്ടാക്കാതെ ഭൂമി രത്നഗർഭയാകുന്നു. എന്നുവെച്ച് സ്വർണ്ണത്തിനുവേണ്ടി ഭൂമി മുഴുവൻ കിളപ്പാൻ പുറപ്പെടുന്നത് എന്ത് പുറപ്പാടാണ്? അത്യന്തരോഗ പീഡിതൻ സിദ്ധൌഷധം അരികിലിരിക്കെ അതിനെ ആദരിക്കാതെ വൈദ്യഗ്രന്ഥങ്ങൾ മുഴുവനും വായിച്ചാലെ രോഗം ശമിക്കു എന്ന് വിചാരിക്കുന്നത് എന്ത് വിചാരമാണ്? അതുപോലെ സംസാരമാകുന്ന മഹാരോഗത്താൽ സന്തപ്തനായ മനുഷ്യൻ യോഗം എന്ന അമൃതമിരിക്കെ അതിനെ സേവിക്കാതെ വേദശാസ്ത്ര പുരാണാദികളിൽ ഭ്രമിച്ചു പലവഴിക്കും അലയുന്നത് എന്തിനാണ്? വേദശാസ്ത്രങ്ങൾ പ്രധാനങ്ങളല്ല അതിന് പ്രമാണം:

അൎത്ഥം: മൂഢന്മാർക്കു് പുത്രൻ, ഭാൎയ്യ മുതലായ സംസാരം യോഗാഭ്യാസത്തിന്നു് എങ്ങിനെ വിഘ്നമായിരിക്കുന്നുവോ അങ്ങിനെ ശാസ്ത്രങ്ങളാകുന്ന സംസാരം വിദ്വാന്മാർക്കു് യോഗാഭ്യാസത്തിന്നു് വിഘ്നമാകുന്നു എന്നു മാത്രമല്ല, ചിത്തശ്ശുദ്ധിയും സമദൃഷ്ടിയും ദയയും ആനന്ദത്തിൻെറ അനുഭൂതിയും ഇല്ലാത്ത പല വിദ്വാന്മാർ വേദശാസ്ത്രങ്ങളിൽ പലതും എഴുതിചേൎത്തിട്ടുണ്ടു്. അവയും വേദമെന്നു് വിശ്വസിച്ചു് ആചരിച്ചു് ആളുകൾ ആപത്തിൽപെട്ടു് അധോഗതിയെ പ്രാപിക്കുവാൻ ഇടവരുന്നു. അതിൻെറ നിവാരണത്തിനു വേണ്ടിയും വേദശാസ്ത്രങ്ങളെ അപ്രധാനങ്ങളായി പറഞ്ഞതാകുന്നു എന്നാൽ വേദശാസ്ത്രങ്ങളിൽ അങ്ങിനെ ചില കൃത്രിമങ്ങൾ ഉണ്ടോ എന്നു് വിചാരിക്കുന്ന പക്ഷം ഉണ്ടെന്നു് തെളിയിക്കാൻ ഞാൻ ഒന്നു ചൂണ്ടിക്കാണിക്കാം.

ദ്വിജൈർഭോഗരതൈർവ്വേദെ
ദർശിതം ഹിംസനം പശോഃ
ജിഹ്വാസ്വാദപരൈഃകാമം-
അഹിംസൈവ പരാ മതാ.

എന്നു്, ദേവീഭാഗവതം

അൎത്ഥം: അഹിംസ തന്നെയാകുന്നു ശ്രേഷ്ഠമായ മതം, രസനാരസപ്രധാനന്മാരായും ഭോഗതല്പരന്മാരായും ഇരിക്കുന്ന ദ്വിജന്മാർയാഗത്തിൽ പശു ഹിംസ വേണമെന്നു് വേദത്തിൽ കൂട്ടിച്ചേൎത്തതാകുന്നു. വേദത്തെ പകുത്ത വേദവ്യാസൻ തന്നെ ഇങ്ങിനെ പറഞ്ഞിരിക്കുന്നു. ഇങ്ങിനെ പലതും ഉണ്ടു്. ഈ സ്ഥിതിക്കു് പണ്ടുള്ളതു് എല്ലാം ഈശ്വരപ്രോക്തമാണു്. മഹൎഷിപ്രോക്തമാണു്.

അതുകൊണ്ടു് എല്ലാം സാരം തന്നെയെന്നു് വിചാരിച്ചു് അഖിലത്തേയും അംഗീകരിപ്പാൻ അവകാശമുണ്ടോ? ഇല്ല. ഈശ്വരസൃഷ്ടമാണു്, അതുകൊണ്ടു് എല്ലാം സാരമാണെന്നു് വിചാരിച്ചു് നാം കരിമ്പിന്റെ കമ്പും തോലും ചണ്ടിയും തിന്നുന്നുണ്ടോ? നാളികേരത്തിന്റെ ചകിരിയും ചിരട്ടയും തിന്നുന്നുണ്ടോ? നെല്ലിന്റെ ഉമി തിന്നുന്നുണ്ടോ? ഇല്ല. അപ്പോൾ മനുഷ്യകൃതങ്ങളാകുന്ന. എന്നും പ്രമാണപൂർവ്വം വിചാരിപ്പാൻ സംഗതിയുള്ള വേദാദിപൂർവ്വഗ്രന്ഥങ്ങളിൽ നിന്നു് സാരാംശം മാത്രമെടുക്കുന്നതല്ലാതെ എല്ലാം പ്രമാണിക്കുന്ന മനുഷ്യന്നു് എന്നും ദുഃഖംതന്നെ. എല്ലാം പ്രമാണിച്ചു് അങ്ങിനെയുള്ള ദുഃഖത്തിൽ പെട്ടുപോകാതെ ഇരിപ്പാൻ വേണ്ടി തന്നെയാണു് സകലവേദശാസ്ത്രാദികളെ കടഞ്ഞ സാരമായ യോഗത്തെ വേറെ എടുത്തു് നിക്ഷേപിച്ചതു്. അതുകൊണ്ടു് മുക്തിക്കു് മുഖ്യകാരണം യോഗംതന്നെ. ജ്ഞാനം മാത്രം മുക്തിക്കു് മതി എന്നു് വിചാരിക്കുന്ന ജ്ഞാനികളുടെ ഭവിഷ്യത്തു് താഴെപറയും പ്രകാരമാകുന്നു കേൾപ്പിൻ.

ദേഹാന്തേ ജ്ഞാനിഭിഃപുണ്യാൽ
പാപാൽഫലമവാപ്യതേ
യാദൃശന്തു ഭവേത്തത്തൽ
ഭുക്ത്വാ ജ്ഞാനീ പുനർഭവേൽ
പശ്ചാൽ പുണ്യേന ലഭതേ
സിദ്ധേന സഹ സംഗതിം
തതഃ സിദ്ധസ്യ കൃപയാ
യോഗീ ഭവതി നാന്യഥാ
തതോ നശ്യതി സംസാരഃ

എന്നു് യോഗശിഖോപനിഷത്തു്

അർത്ഥം—ദേഹം നശിക്കുമ്പോൾ ജ്ഞാനികളാൽ പുണ്യത്താലും പാപത്താലും ഉള്ള ഫലം പ്രഖ്യാപിക്കപ്പെടുന്നു. അതു് ഏതു തരത്തിലുള്ളതോ അതാതിനെ അനുഭവിച്ചു രണ്ടാമതും ജ്ഞാനി ജനിക്കുന്നു. പിന്നെ പുണ്യത്താൽ ജ്ഞാനിക്കു് യോഗിയുടെ സംസർഗ്ഗം സിദ്ധിക്കുന്നു. അതിന്റെ ശേഷം യോഗിയുടെ കൃപകൊണ്ടു് ജ്ഞാനിയും യോഗിയായി ഭവിക്കുന്നു അതിന്റെ ശേഷം ജ്ഞാനിയുടെ സംസാരം നശിക്കുന്നു (മുക്തനാകുന്നു) ജ്ഞാനിക്കുകൂടി മുക്തിയോഗം കൂടാതെ ലഭിക്കുകയില്ലെന്നു് സിദ്ധിച്ചിരിക്കുമ്പോൾ കർമ്മകാണ്ഡരതന്മാരായ മറ്റുള്ളവരുടെ കഥ പറവാനുണ്ടോ? അതുകൊണ്ടു് യോഗത്തെ അംഗീകരിക്കുന്നതുതന്നെ സാരഗ്രാഹികളായ മുമുക്ഷുക്കൾക്കു് അത്യന്തം ഉത്തമം. ഇതിൽ ചേർത്തിരിക്കുന്ന പ്രമാണങ്ങൾകൊണ്ടു് പണ്ടു് മഹാന്മാർ സംസ്കൃതത്തിൽ പറഞ്ഞ സിദ്ധാന്ത പക്ഷത്തെയാണു് ഞാൻ മലയാളത്തിൽ പറഞ്ഞിരിക്കുന്നതു് എന്നു് സ്പഷ്ടമായി അറിയാവുന്നതാകുന്നു. എന്നിട്ടും വേദശാസ്ത്രാദികളെ ഞാൻ ദൂഷ്യം പറഞ്ഞു എന്നുവെച്ചു് എന്നെ ശകാരിക്കുന്നുവെങ്കിൽ അതു് ആ മഹാന്മാരെയാണു്, അതു് അവർക്കും എനിക്കും ബാധകമല്ല എന്തുകൊണ്ടെന്നാൽ

'അഥ പരാ യയാ തദക്ഷരമധിഗമ്യതേ
എന്നു് മുണ്ഡകോപനിഷത്തു്

അർത്ഥം: ഏതൊന്നിനാൽ ശാശ്വതവസ്തു പ്രാപിക്കപ്പെടുന്നുവോ അതാണു് പ്രധാനം.

പരാത്മാ വേദ്യതേ യേന
സ വേദോ വേദ ഉച്യതേ

എന്നു് ശിവസ്വരോദയം

അത്ഥം: ഏതൊന്നിനാൽ പരമാത്മാവു് അറിയപ്പെടുന്നുവോ അതാണ് വേദം.

ഋഗ്വേദോഥ യജുർവ്വേദഃ
സാമവേദോഹ്യഥർവ്വണഃ
സൂക്ഷ്മവേദോ ഹി ചാദ്ധ്യക്ഷഃ
പഞ്ചവേദാഃ പ്രതിഷ്ഠിതാഃ

എന്നു് കപിലഗീത

അത്ഥം: ഋക്, യജുസ്സ്, സാമം, അഥർവ്വണ്ണം സൂക്ഷ്മവേദം ഇങ്ങിനെ അഞ്ചുവേദങ്ങളാം ഉണ്ടു്. അവയിൽ സൂക്ഷ്മവേദംതന്നെ പ്രധാനം. മോക്ഷപ്രദമായ ഈ പ്രധാനവേദത്തെ മഹാന്മാരും ഞാനും ദൂഷിച്ചിട്ടില്ല ആ സൂക്ഷ്മവേദത്തിലേക്കു് തിരിപ്പാൻ വേണ്ടി ചെയ്ത കൃത്രിമ വേദശാസ്ത്രാദികളുടെ ദൂഷണം ഭൂഷണമായിട്ടേ ഭവിക്കുകയുള്ളൂ

എന്നു്,

ബ്രഹ്മാനന്ദസ്വാമി ശിവയോഗി.

# രാജ്യയോഗ സ്വരൂപ നിരൂപണം

യോഗത്തിന്റെ ആന്തരംഗമായ രാജയോഗത്തെ മനസ്സിലാക്കാതെ ബഹിരംഗമായ ഹഠയോഗത്തെ കണ്ടു്, നാളികേരത്തിന്റെ ആസ്വാദ്യാംശത്തെ അറിയാതെ ബാഹ്യത്തിലുള്ള ചകിരിയും ചിരട്ടയും കണ്ടു് ഭയപ്പെട്ടു് ഇതു് എങ്ങിനെയാണു് വിഴുങ്ങുന്നതു്, വായിൽ കൊള്ളുമോ പാറപോലെ ഇരിക്കുന്നു, ഇതിലെന്താരസം എന്നുപറഞ്ഞു് ദൂഷിച്ചു് നാളികേര സ്വഭാവം അറിയാത്തവർ നാളികേരത്തെ ഉപേക്ഷിക്കുന്നതുപോലെ യോഗത്തെ ഉപേക്ഷിക്കുന്നു. അതുകൊണ്ടു് ഹഠയോഗത്തെ വിട്ടു് ആന്തരംഗമായ രാജയോഗത്തെ മാത്രം ഞാൻ പ്രകാശിപ്പിച്ചുകൊള്ളുന്നു.

സലിലേ സൈന്ധവം യദ്വൽ
സാമ്യം ഭവതി യോഗതഃ
തഥാത്മമനസോരൈക്യം
സമാധിരഭിധീയതേ

എന്നു് സൌഭാഗ്യലക്ഷ്മ്യൂപനിഷത്തു്.

അൎത്ഥം: യോഗത്താൽ ഉപ്പു് ജലത്തോടു് ഏകീകരിക്കുന്നതുപോലെ മനസ്സു് ആത്മാവോടു് ഐക്യത്തെ പ്രാപിക്കുന്നതാകുന്നു സമാധി (രാജയോഗം). എന്നാൽ ജലത്തിൽ ചേൎക്കപ്പെട്ട ഉപ്പു് ജലരൂപമാകുന്നതുകൊണ്ടു് ജലം എന്ന രൂപം മാത്രമേ കാണുന്നുള്ളു അപ്രകാരം ആത്മാവോടു് (അഖണ്ഡസച്ചിദാനന്ദത്തോടു് ചേൎക്കപ്പെട്ട മനസ്സു് ആത്മാവോടു് ഐക്യത്തെ പ്രാപിക്കയാൽ ആത്മസ്വരൂപമായ ഏകരൂപം മാത്രമേയുള്ളു. വ്യവഹരിപ്പാൻ ദ്വിതീയമായിട്ടു് ഒന്നും ഇല്ല. ഈ സ്ഥിതിയാണു്

അദ്വൈതം. ഇതാണ് രാജയോഗം ഇതാണ് സമാധി. ഇതിന്നു് പല നാമങ്ങളും ഉണ്ടു്.

രാജയോഗസ്സമാധിശ്ച
ഉന്മനീചമനോന്മനീ
അമരത്വം ലയസ്തത്വം
ശൂന്യാശൂന്യം പരം പദം
അമനസ്കം തഥാദ്വൈതം
നിരാലംബം നിരഞ്ജനം
ജീവന്മുക്തിശ്ച സഹജാ
തുര്യാചേത്യേകവാചകാ

എന്നു്. ഹഠയോഗപ്രദീപിക.

അർത്ഥം: രാജയോഗം, സമാധി, ഉന്മനി, മനോന്മനി, അമരത്വം, ലയം, തത്വം ശൂന്യാശൂന്യം, പരംപദം, അമനസ്കം, അദ്വൈതം, നിരാലംബം, നിരഞ്ജനം, ജീവന്മുക്തി, സഹജാവസ്ഥ, തുര്യം ഇവയെല്ലാം രാജയോഗത്തിന്റെ പര്യായശബ്ദങ്ങളാകുന്നു. ആത്മാനാത്മ വിചാരഘട്ടത്തിൽ വേദാന്തികൾ മനസ്സിനെ അനാത്മാവായി പിരിച്ചുതള്ളുന്നതുകൊണ്ടു് അദ്വൈതഹാനി വരുന്നു. മനോലയത്താലുള്ള ആനന്ദപ്രാപ്തിയും സിദ്ധിക്കുന്നില്ല. അതുകൊണ്ടാണ് ഭഗവത്ഗീതയിൽ കൃഷ്ണൻ തന്റെ അതിപ്രിയനായ അർജ്ജുനനോടു്, തപസ്വികളേക്കാളും, ജ്ഞാനികളേക്കാളും, കർമ്മികളേക്കാളും, യോഗിയാണ് യോഗ്യൻ അതുകൊണ്ടു് നീ യോഗിയായി ഭവിക്ക എന്നു് ഉപദേശിച്ചതു്. അതുകൊണ്ടാണ് യോഗശിഖോപനിഷത്തിലും 'യോഗിയുടെ ശിഷ്യനായാലേ ജ്ഞാനിക്കു് മുക്തിയുള്ളു' എന്നു് വിധിച്ചതു്. രാജയോഗ

സുഖത്തെ അറിയുന്ന ഏവനും അങ്ങിനെ വിധിക്കും അങ്ങിനെയല്ലേ? രാത്രിയിൽ ഗാഢാന്ധകാരത്തിൽ ദിഗ്ഭ്രമത്താൽ സമുദ്രമദ്ധ്യത്തിൽ ഉഴലുന്ന കപ്പലിനെ ലൈററ് ഹൌസിലെ ( ദീപസ്തംഭത്തിലെ ) വെളിച്ചം കരയണയിക്കും പ്രകാരം സംസാര സമുദ്രത്തിൽ ഉഴലുന്ന മനസ്സിനെ ആനന്ദക്കരയണയിക്കുന്ന മണിദീപാദി വെളിച്ചം യോഗത്തിലല്ലാതെ ഏതൊരു മതത്തിൽ ഉണ്ട്? കരയുന്ന കുട്ടിയെ അമ്മ പാട്ടുപാടി ഉറക്കുന്നതുപോലെ സംസാരത്താൽ തപിക്കുന്ന മനസ്സിനെ ആനന്ദനിദ്രയെ പ്രാപിക്കുന്ന മണിനാദാദി ചിഹ്നങ്ങൾ യോഗത്തിലല്ലാതെ ഏതൊരു മതത്തിൽ ഉണ്ട്? കാട്ടിൽ കിടക്കുന്ന തേനീച്ചയെ സുഗന്ധത്താലും മധുരരസത്താലും പുഷ്പം ആകർഷിക്കുന്നതുപോലെ വിഷയ വനത്തിൽ അലയുന്ന മനസ്സിനെ സുഗന്ധത്താലും അമൃതരസത്താലും വശീകരിക്കുന്ന ശക്തി യോഗത്തിനല്ലാതെ ഏതു് മതത്തിനുണ്ട്? മണിനാദാദി ചിഹ്നങ്ങളിൽ ഏതെങ്കിലും ഒന്നു് അനുഭവമായെങ്കിൽ മനസ്സിന്നു് പിന്നേയും അതിനെ ലഭിപ്പാനുള്ള ആശ നിമിത്തം യോഗത്തിൽ തന്നെ മനോത്സാഹത്തോടു കൂടി യത്നം ചെയ്യു തുടങ്ങും. ആ രസം നിമിത്തം സംസാരത്തിലുള്ള ആശ താനേ തന്നെ വിട്ടു് യോഗത്തെത്തന്നെ ശരണം പ്രാപിക്കും. ഏതുപോലെ എന്നാൽ അലഭ്യമായ സുന്ദരി സമാഗമസുഖം ഒരു കാമുകനു് ലഭിച്ചാൽ അതിനെത്തന്നെ സ്മരിച്ചുകൊണ്ടു് പിന്നേയും അതു സാധിപ്പാൻ പല യത്നം ചെയ്യും മററുള്ള കാര്യങ്ങളിൽ ശ്രദ്ധ കുറഞ്ഞും വരുന്നു. അഥവാ വല്ല കാര്യവും നടത്തേണ്ടി വന്നാൽ സ്ത്രീസക്തി നിമിത്തം ഉദാസീനനായി നടത്തുകയും ചിലപ്പോൾ തീരെ കാര്യാദികളിൽ വീഴ്ചവരുത്തുകയും മാതാവിനേയും പിതാവിനേയും സഹോദരിമിത്ര ബന്ധ

ക്കളേയും ഉപേക്ഷിച്ചാലേ ആ സുന്ദരിയെ ലഭിക്കയുള്ളു എന്നു വരികിൽ അങ്ങിനെയും ചെയ്തു ആ സ്ത്രീയെ ശരണം പ്രാപിക്കുന്നു. അപ്രകാരം യോഗാനന്ദചിഹ്നങ്ങളെ കണ്ടവനും സമസ്ത വിഷയങ്ങളെയും തൃണംപോലെ തള്ളി യോഗാനന്ദത്തെത്തന്നെ ശരണം പ്രാപിക്കുന്നു. ഇതു എനിക്കു അനുഭവമാകുന്നു. അതുകൊണ്ടു ഒരക്ഷരം അറിവില്ലാത്തവന്നു കൂടി മുക്തിയെ കൊടുപ്പാൻ യോഗം പോലെ ഒരു മതവും ഇല്ലെന്നു ഞാനും നിസ്സന്ദേഹം സിദ്ധാന്തിച്ചുകൊള്ളുന്നു.

എന്നു,

ബ്രഹ്മാനന്ദസ്വാമി ശിവയോഗി

ആനന്ദഏവ വിജയതേ
മനസ്വാസ്ഥതൈ്യവാനന്ദഃ
മനോജയ ഏവ മഹാജയഃ
അഹിംസൈവ പരമോധർമ്മഃ

# സ്വാദ്ധ്യാനുഭൂതി

പഞ്ചമവേദമിനിക്ക
വഞ്ചനകൂടാതെവന്നുകാണിച്ച
പഞ്ചമവേദപ്പൊരുളേ
നെഞ്ചിലുദിക്കാദിനാഥ ഗുരുനാഥ 1

വന്ദിച്ചേൻ ശക്തിയെ ഞാൻ
വന്ദ്യന്മാരൊക്കെ ശക്തിയിൽപെട്ട
തന്നുദരത്തെ നിറച്ചാൽ
തന്നുടെയംഗങ്ങളൊക്കെയും പൂർണ്ണം. 2

ശാഖിമുരട്ടിൽ നനച്ചാൽ
ശാഖകളെല്ലാം തുളുത്തുകൊള്ളുന്നു
ശാഖാദളഫലപൂക്കാം
ശാഖിയിൽനിന്നന്യവസ്തുവല്ലെല്ലൊ. 3

ശക്തിമയം ആ ബ്രഹ്മം
ശക്തിമയൻ തന്നെ വിഷ്ണുവും ശിവനും
ശക്തിമയം ബ്രഹ്മാവും
ശക്തിവിഹീനൻ ശവം ശവം തന്നെ 4

സ്രഷ്ടാവെല്ലാ ലോകം
സൃഷ്ടിച്ചീടുന്നതേതിനാൽ ഹരിയും
പുഷ്ടിവരുത്തീടുന്നു
വിഷ്ടപതലമൊക്കെ ശക്തിയാലല്ലെ. 5

ഹരനാസകലത്തെയും
ഹരണംചെയ്യുന്നതേതിനാലാണൊ,
പരമാത്മത്തെ നിനച്ചാൽ
പരയാകുള്ളോരു ശക്തിയാലല്ലേ 6

കേവലശക്തി വെടിഞ്ഞാൽ
ഏവൻപദമൊന്നുവെക്കുവാൻ ശക്തൻ
പാവകളേപ്പോലെല്ലാ
ജീവികരം നിശ്ചേഷ്ടകാഷ്ഠതുല്യങ്ങരം 7

ശക്തിയിൽ നിന്നുണ്ടായി
ശക്തിയിലെല്ലൊ സുഖേനവാഴുന്നു
ശക്തിയിലെല്ലൊ ലയവും
ശക്തിവിലാസം സമസ്തലോകങ്ങരം 8

ഇല്ല നടപ്പാൻ ശക്തി
തെല്ലുമിനിക്കെന്നു ചൊല്ലുമാറുണ്ടു
ഇല്ല നടപ്പാൻ ബ്രഹ്മം
തെല്ലുമിനിക്കെന്നു ചൊല്ലുമാറില്ല. 9

ഇല്ല ശരീരേ ശക്തി
ഇല്ലെല്ലൊ ശക്തിയെന്റെ ബുദ്ധിക്കും
ചൊല്ലീവിധമോക്കുമ്പോരം
എല്ലാററിന്നും പ്രധാനമിഹശക്തി 10

ശക്തിമരുന്നിന്നുണ്ടു
ന്നുക്തികളുണ്ടില്ല ശക്തനുണ്ടെന്നു
യുക്തിയോടിങ്ങിനെ പാർത്താൽ
ശക്തിമയംതന്നെ സർവ്വവും സത്യം 11

ജീവാത്മികയായിട്ടു
ജീവിപ്പിക്കുന്ന ശക്തി വെടിയുമ്പോൾ
പാവകളെപ്പോലെല്ലാം
പാവകനിരയായ് ഭവിച്ചുകൊള്ളുന്നു. 12

ശക്തിമയംതാൻസർവ്വം
ശക്തിവിട്ടമ്പോൾ മഹാശവംതന്നെ
യുക്തിയോർത്തീടുകിലൊ
വ്യക്തം ഞാൻചൊന്ന പക്ഷമെല്ലാർക്കും. 13

ആണും പെണ്ണും ശക്തി
ആശ്ചര്യം ഹാ നപുംസകം ശക്തി
ആരറിയും ആ സൂക്ഷ്മം
ആനന്ദം താനറിഞ്ഞവർക്കെല്ലാം 14

ആണും പെണ്ണും അല്ല
ആപ്പുറംപാർത്താൽ നപുംസകം അല്ല
ആരോപിതമിവയെല്ലാം
ആനന്ദം തന്നെകേവലം ശക്തി 15

ശിവനും ശക്തിയുമൊന്നാ–
ണിവനറിയും പിന്നെ സിദ്ധരും അറിയും
ഇതുതാൻ ബ്രഹ്മം വിഷ്ണുവു–
മിഹപലതായിപ്പറഞ്ഞുകൊള്ളുന്നു. 16

അഗ്നിയുമുഷ്ണവുമൊന്നു
അപ്പും അപ്പിന്റെ ശൈത്യവും ഒന്നു
അപ്പുറനും അപ്പുറവും
അപ്പോലൊന്നെന്നറിഞ്ഞുകൊണ്ടേൻഞാൻ 17

ഒന്നെന്നും രണ്ടെന്നും
ഭിന്നാഭിപ്രായവാദരതരായി
അന്യോന്യം കലഹിപ്പാൻ
ഒന്നും വഴിയില്ല തത്വമറിയുമ്പോൾ 18

പരമജ്യോതിസ്സേതോ
പരിപൂർണ്ണാനന്ദമായതേതൊന്നോ
പരയാം ശക്തിയതല്ലോ
പിരിയാതെങ്ങും നിറഞ്ഞുവാഴുന്നു. 19

ജ്ഞാനക്കടലേതൊന്നോ
നാനാസൃഷ്ടിക്കു മൂലമേതൊന്നോ
നൂനമതല്ലൊ ശക്തി
ഞാനതിനെത്താൻ ഭജിച്ചുകൊള്ളുന്നു. 20

സൂത്രേമണികൾ കണക്കെ
കോർത്തീലോകം കിടപ്പതേതൊന്നിൽ
പാർത്താൽ ശക്തിയതല്ലൊ
പാർത്തോനാരുള്ള തൽപ്രകാശത്തെ 21

അഖിലാധാരവുമേതോ
അളവില്ലാതുള്ള വസ്തുവേതൊന്നോ
അതുതാൻ പരയാം ശക്തി
അവനവളെന്നായ് പറഞ്ഞുകൊള്ളുന്നു. 22

പൂവിൽ ഗന്ധം പോലെ
ജീവന്നേതൊന്നു ജീവനായിട്ടു
മേവീടുന്നിതു പരയാം
ദേവീദേവാഖ്യ ശക്തിയതുതന്നെ. 23

കണ്ണിനുകണ്ണേതൊന്നോ
കാതിന്നേതൊന്നു കാതുമാകുന്നു
കുണ്ഡലിനീ പരയെന്നും
വർണ്ണിച്ചീടുന്ന ശക്തിയതുതന്നെ. 24

മൂക്കിനു മൂക്കേതൊന്നോ
നാക്കിന്നേതൊന്നു നാക്കുമാകുന്നു
പാർക്കുവിനതുതാൻ പരയാം
വാക്കിന്നെത്താത്ത ശക്തിയെൻ ദൈവം 25

അണുവിലുമണുവേതൊന്നോ
അഖിലം വ്യാപിച്ച വസ്തുവേതൊന്നോ
ഗുരുവിൽ ഗുരുവേതൊന്നോ
പരയെന്നോതുന്ന ശക്തിയതുതന്നെ. 26

ആറാധാരങ്ങളിലും
ആയിരമിതളുള്ള താമരക്കുള്ളും
ആവാസത്തെച്ചെയ്യും
ആപ്പരയല്ലോ പരാപരബ്രഹ്മം 27

നടുവഴിയിൽ കുടികൊള്ളും
കുടിലാംഗീനാമശക്തി കുണ്ഡലിനീ
കെടുതികളാം സകലം കെടുമെ
നൊടിനേരം കാൺകിലാപ്പരാപരയെ. 28

വിടുമേ സകലം ബന്ധം
പെടുമോ സംസാരസാഗരേ പിന്നെ
തടിദയുതപ്രഭയോടി–
ത്തടിയിൽത്താനുണ്ടു ദൂരയല്ലല്ലോ. 29

കോടിദിവാകരശോഭ–
ക്കാടൽകൊടുക്കും പ്രകാശമേ നിന്നെ
തേടിയറിഞ്ഞീടുന്നോൻ
ഈടാർന്നുള്ളോരു വേദമാകുന്നു. 30

വിദ്യുൽകോടിസമാനം
വിദ്യോതിക്കുന്ന നിന്നെയറിയുന്നോൻ
വിദ്വാൻ ശാസ്ത്രജ്ഞന്മാർ
വിദ്വാന്മാരെന്നു ചൊല്ലു ചൊല്ലുള്ളു. 31

അമൃതജ്യോതിർമ്മയമേ
അറിയുന്നോൻ നിന്നെയമരനാകുന്നു
അമൃതം അബ്ധിജമുണ്ടോർ
അമരന്മാരെന്നു ചൊല്ലു ചൊല്ലുള്ളു. 32

ബ്രഹ്മജ്യോതിസ്സേ ഹേ
നിർമ്മലമേ നിഷ്ഠ നിന്നിലേവനോ
ബ്രാഹ്മണനവനാകുന്നു
ബ്രാഹ്മണനല്ലുള്ളു നിഷ്ഠയില്ലാത്തോൻ 33

നിന്നെയറിഞ്ഞീടാതെ
നിന്ദിതവിഷയേ പതിച്ചു ശോചിപ്പോൻ
മന്നിലെവൻ ശൂദ്രനവൻ
എന്നല്ലൊ ശൂദ്രശബ്ദ ലക്ഷ്യാർത്ഥം 34

യോഗികൾ നിന്നെക്കാണും
രാഗികൾ കാണില്ല നിന്നെയൊരുകാലം
യോഗജ്ഞാനം ജ്ഞാനം
യോഗവിഹീനം പരോക്ഷമാം ജ്ഞാനം. 35

മുമ്മൂർത്തികളും നിന്നെ
എൻ മാതാവേ ഭജിച്ചുകൊള്ളുന്നു
നിർമ്മല യോഗജ്ഞാനാൽ
അമ്മാർഗ്ഗം മാഞ്ഞുപോയി ലോകത്തിൽ 36

ഓരോ വിദ്വാന്മാരുടെ
ഓരോ കവിതാ പ്രമാണമായ് കരുതി
നേരറിയാതെ ചമഞ്ഞു
പാരിലഹോ മിക്കക്കൂട്ടരും തായേ 37

അതിനാൽ നിന്നെ വെടിഞ്ഞു
മതികെട്ടലയുന്നു മിക്കതും ലോകം
അതിഭാഗ്യം മമ പാർത്താൽ
അതുപോലായില്ല? ദാസനാമീ ഞാൻ. 38

യുക്തിവിഹീനം ഗ്രന്ഥം
ത്യക്ത്വാ കയ്ക്കൊണ്ടു യുക്തിയുള്ളതിനെ
ഇത്തരമല്ലാതായാൽ
മുക്തിലഭിക്കില്ല ദേവദേവേശി. 39

നീരം ചേർത്തീടുകിലും
ക്ഷീരംമാത്രം ഗ്രഹിക്കുമരയന്നം
പുരുഷനതുപോൽ യുക്ത്യാ
സാരം കൈയ്ക്കൊണ്ടുസാരമെറിയേണം 40

അനുഭവമില്ലാത്താളുകൾ
അവരവർ പാണ്ഡിത്യ ഡംഭമൂലത്താൽ
അനവധി ശാസ്ത്രംകെട്ടി
അവകണ്ടുഴലുന്നു ലോകമെൻതായേ 41

ആനന്ദാബ്ധെ നിന്നിൽ
മാനസമേവൻെറ ലീനമാകുന്നു
ജ്ഞാനീ യോഗിയുമവനേ
ഞാനെന്നഭിമാനിയായതില്ലാത്തോൻ 42

വേദപ്പൊരുളേ നിന്നെ
വേദിക്കുന്നോനെവൻ ജഗത്തിങ്കൽ
വേദജ്ഞൻ അവനല്ലോ
വാദമിതിന്നില്ല വാദിയല്ലീ ഞാൻ 43

ജ്ഞാനക്കടലേ നിന്നെ
ഞാനനുദിനവും ഭജിച്ചുകൊള്ളുന്നു
ദീനദയാലോ എൻെറ
ദീനതയെല്ലാം കളഞ്ഞു രക്ഷിക്ക 44

കാരണമേ പൂരണമേ
കാലിണ പണിയുന്നവൎക്കു കല്പകമേ
കായക്ഷേത്രം നിന്നെ
കാൺമാനുള്ളോരു മുഖ്യമാം ക്ഷേത്രം 45

നിൎമ്മലമേ നിൎഗ്ഗുണമേ
നിൎമ്മലനിൎമ്മൂല നിത്യപരിശുദ്ധ
നിൎമ്മുക്തോപാധികമേ
നിന്മഹിമാവോൎക്കിലത്ഭുതം ശിവനെ 46

ആദിയുമന്തവുമില്ല
ആകാശംപോലെയെങ്ങുമുള്ളോന്നേ
ആരറിയുന്നോൻ നിന്നെ
ആധിയകററുന്ന ദൈവമേ പരമേ 47

അറിവിന്നറിവേ അപ്പാ
അമൃതേ ആനന്ദവാരിധേ സത്തേ
അഭയപ്രദമേ നീയേ
അനിശം അടിയന്റെ ശാശ്വതാധാരം 48

ഗായത്രീപ്പൊരുളേ നീ
കായേ വാഴുന്ന കുണ്ഡലീ ശക്തി
നീ വെടിയുമ്പോഴീ ദേഹം
നായോ, നരിയോ. കുറുക്കനോ തിന്നും 49

തായേയെന്നാത്മാ നീ
മായാബീജത്തിനർത്ഥവും നീയേ
നീയേ പ്രണവപ്പൊരുളും
നീയല്ലോ സർവ്വദൈവവും സൂക്ഷ്മം 50

മണിദീപാദി പ്രഭയും
മണിമുതലായുള്ള നാദവും നീയേ
അണിമാദികൾ നൽകീടും
ഗുണഗണപരിപൂർണ്ണവസ്തുവും നീയേ 51

ഒളിയിന്നൊളിയായെങ്ങും
വെളിയായ് നിൽക്കുന്ന ശക്തിയല്ലോ നീ
അളവററാനന്ദം നീ
അകവും പുറവും നിറഞ്ഞ ദൈവം നീ. 52

വഹ്നിസൂര്യൻ ചന്ദ്രൻ
എന്നിവർ നിൻ കാന്തിലേശലേശത്താൽ
ഇന്നീമട്ടായപ്പോൾ
നിന്നുടെ കാന്തിക്കു തുല്യമെന്തുലകിൽ. 53

പല പല വേഷം കെട്ടി
ഉലകാം രംഗേ കളിക്കുമടിയന്നു
വലിയൊരു സമ്മാനം നീ
കളിമതിയാക്കെന്നു ചൊല്ലിയാലായി. 54

ബിന്ദുവുമായ് നാദവുമായ്
നിന്നുവിളങ്ങുന്ന നിന്നിലെൻ ചിത്തം
എന്നും നിലനില്പാനായ്
ഒന്നു കടാക്ഷിക്ക വേണമേ മാതഃ 55

നീയൊളിയായ് നീ വെളിയായ്
മായയുമായിട്ടു നിന്നു സർവ്വത്ര
നായും നരിയിലുമുണ്ട്
പേയിനുസമനാണു നിന്നെയറിയാത്തോൻ 56

പേയാക്കൊല്ലാ എന്നെ
മായേ സത്തേ മനൊന്മനിത്തായേ
വായും വയറും താട്ടാൻ
പായും ക്കൂട്ടത്തിലെന്നെയൊക്കൊല്ലാ. 57

ഒന്നായ് രണ്ടായ് പലതായ്
സുന്നവുമായ് നിന്ന നിന്നെയൊന്നായി
തന്നുടെ ഹൃദയേ കണ്ടോൻ
തന്നെക്കണ്ടോരു പുരുഷശ്രേഷ്ഠൻ 58

അക്ഷരമറിയുന്നവനാർ
അക്ഷരമായുള്ള നിന്നെ അറിയുന്നോൻ
കക്ഷിവളർത്തുമെഴുത്തുകാം
ശിക്ഷിച്ചോനക്ഷരജ്ഞനാണത്രെ. 59

സ്വരമറിയും പുരുഷനാര്
സ്വരംരൂപംതേ ഗ്രഹിച്ച പുരുഷൻ താൻ
സ്വരിതോദാത്താദികളെ
അറിയുന്നോനല്ല വേദപാഠത്തിൽ 60

സർവ്വജ്ഞൻ എവനഹോ
സർവ്വംവ്യാപിച്ച നിന്നെയറിയുന്നോൻ
സർവ്വം ശാസ്ത്രമറിഞ്ഞോൻ
സർവ്വജ്ഞൻ എന്ന ചൊല്ലു ചൊല്ലല്ല. 61

നീ ലക്ഷ്മി നീ ഗൌരീ
നീയാകുന്നു സരസ്വതീദേവീ
നീ ഹരിയും നീ ഹരനും
നീ ബ്രഹ്മാവും സമസ്തദേവേശീ. 62

രാമൻ നീ കൃഷ്ണൻ നീ
സോമാത്മകനായ ഷൺമുഖൻ നീയേ
ശ്രീമൽ ഗണപതിയും നീ
ഹേമാഭരണങ്ങൾ ഹേമമാണല്ലോ. 63

ശക്തിഃ ശാക്തന്മാർക്കു
സത്യംനീ ബുദ്ധനാണു ബൌദ്ധർക്കു
നിത്യപ്രകൃതി പുമാന്മാർ
ചിത്തേ നീ സാംഖ്യയോഗി സംഘത്തിൽ 64

ശൈവന്മാർക്കു ശിവൻ നീ
ദൈവം നീ വിഷ്ണു വൈഷ്ണവന്മാർക്കു
കൈവല്യം നൽകീടും
ദൈവം വേദാന്തികൾക്കു നീ ബ്രഹ്മം 65

ക്രിസ്തു ക്രിസ്ത്യന്മാർക്ക
ചിത്രം ഹള്ളാ മുഹമ്മദിയക്ക്
എത്രമതം ലോകത്തിൽ
തത്തദ്ദൈവം മഹേശി നീയല്ലോ. 66

എത്രമതക്കാർ ലോകേ
അത്രമതക്കാർക്ക വായുവൊന്നല്ലോ
തത്വമിവണ്ണം പാർത്താൽ
സത്താമതങ്ങൾക്ക ഭേദമാർചൊല്ലും? 67

ശിവയോഗീന്ദ്രന്മാർക്ക്
ശിവശക്ത്യാത്മസ്വരൂപദൈവം നീ
അവരുടെ ഹൃദയേ തന്നേ
അവധിവെടിഞ്ഞൊരു നിൻെറ വിളയാട്ടം. 68

ചിലസമയം മണിനാദം
ചിലസമയം വേണുമദ്ദളധ്വനികൾ
ചിലസമയം ഇടിഘോഷം
ശിവശിവ ! കേൾക്കമ്പൊളെന്തൊരാനന്ദം. 69

ചിലസമയം ആദിത്യൻ
ചിലസമയം പൂർണ്ണചന്ദ്രനായിട്ടും
ചിലസമയം ആകാശം
ചിലസമയം ബിന്ദുമിന്നലായിട്ടും. 70

ചിലസമയം നക്ഷത്രം
ചിലസമയം വഹ്നിനാളമായിട്ടും
ചിലസമയം മുക്കോണം
വലിയസഹസ്രാര പത്മമായിട്ടും. 71

ഇങ്ങിനെ നിന്നുടെ ചിഹ്നം
അങ്ങിനെ കണ്ടിട്ട വിസ്മയം പൂണ്ട
പൊങ്ങുന്നാനന്ദാബ്ധൌ
മുങ്ങിമയങ്ങുന്നു. യോഗിവര്യന്മാർ 72

വഹ്നിയിലനവധിവർണ്ണം
വന്നീടുന്നുണ്ടുപാധിഭേദത്താൽ
എന്നതുപോൽ പലരൂപം
ഒന്നായീടുന്ന നിന്നിലും വന്നു. 73

അനവധി മതമതുമൂലം
അവനിയിലുണ്ടായി സർവ്വമാതാവേ
അടിപിടി കൂടീടുന്നു
അറിയുന്നോനറിയൂ മായതിൻസൂക്ഷ്മം. 74

എൻെറമതം ഉൽകൃഷ്ടം
നിൻെറമതം ചീത്തയെന്നു വാദിച്ചു
തൻേറതിനെ വലുതാക്കും
തൻേറടത്തിങ്കലെത്തുവാൻ നോക്കാ. 75

ഞാനാര്യൻ ഞാൻ ഹിന്ദു
നീ ബൌദ്ധൻ നീചനെന്നു കലഹിച്ചു
മാനവരിൽ ശ്വാനസമം
നാനാകലഹങ്ങളുത്ഭവിക്കുന്നു. 76

ജീവൻ ഹിന്ദുവുമല്ല
ജീവനഹൊ ബൌദ്ധജാതിയും അല്ല
ജീവൻ കൃസ്ത്യനുമല്ല
ജീവിന്നൊരുജാതിയില്ല സത്തല്ലൊ. 77

ഇല്ല ശരീരത്തിന്നും
ചൊല്ലാൻ ബൌദ്ധാദി ജാതിഭേദങ്ങൾ
എല്ലാം ഭൌതികമല്ലൊ
തല്ലാനന്യോന്യമൊന്നുമില്ലല്ലോ. 78

അനവധി തോൽപാത്രംവെച്ച
നിലനെയെല്ലാററിലും നിറച്ചെന്നാൽ
അവയെല്ലാമൊരുജാതി
അവകാശം ചെററുമില്ല വാദിപ്പാൻ. 79

തീയിൻറംശം പാർത്താൽ
തീയല്ലാതന്യവസ്തുവായീടാ
തായേ നിന്നംശങ്ങൾ
ഈയാളുകളൊക്കെയന്യമായീടാ. 80

ഭേദം പാടില്ലെന്നു്
വേദാന്തം നിലവിളിച്ചുകൊള്ളുന്നു
വേദിക്കാതീസൂക്ഷ്മം
ഭേദിച്ചൊക്കെക്കിടുന്നു ലോകങ്ങൾ. 81

ഹിന്തുമതത്തിൻറർത്ഥം
ഹന്തഗ്രഹിക്കാതെ മിക്കതും കെട്ടു
എൻതായായാംകൃപകൊണ്ടു
എൻതലയിൽച്ചെററു കയറിയായർത്ഥം. 82

നിൻകൃപയൊന്നിഹവേറേ
ശങ്കരിയതിനില്ലതെല്ലുമേവാദം
ശങ്കകളെൻറെയകററാൻ
ശങ്കരനെ നീയെനിക്കു ഗുരുവാക്കി 83

വന്നാൻ സിദ്ധാകൃത്യാ
എന്നുടെ ഭവനത്തിലാദിനാഥൻ താൻ
തന്നുടെയംഗുളിയാലാ
ബിന്ദുസ്ഥാനത്തിലൂന്നിനാൻ നാഥൻ 84

അന്നറിയാതതുവിട്ടേൻ
പിന്നെയുമാസ്വാമി രണ്ടുകുറിവന്നു
മുന്നം കാട്ടിയ കുറിയെ
സന്ദർശിപ്പിച്ചു സംശയം തീർത്തു. 85

ധന്യൻ ഞാൻ ധന്യൻ ഞാൻ
ഇന്നിതിനൊരു പാത്രമായല്ലോഞാൻ
ഇന്നിയിനിക്കിതിൽമീതെ
ധന്യതയെന്താ ജഗത്തിലോർക്കുമ്പോരം 86

ശാശ്വതപദവിയിലെന്നും
ആശ്വാസത്തോടിരുന്നിടാൻ മാർഗ്ഗം
ഈശ്വരകൃപയാ കിട്ടി
ആശ്ചര്യമച്ചരിത്രമോർക്കുമ്പോരം. 87

കണ്ടേനാകാശത്തെ
കണ്ടേനക്കാഗ്നി ചന്ദ്രബിന്ദുക്കരം
കണ്ടേൻ നക്ഷത്രത്തെ
കണ്ടേൻ തന്ത്രൈവ മിന്നലും സഹസാ. 88

കണ്ണുകരം ക്ലച്ചിപ്പോയി
വിണ്ണിൽ ജ്യോതിസ്സുകണ്ടനേരത്തിൽ
കുണ്ഡലിനീ കൃപയാലീ-
വണ്ണം ജ്യോതിസ്സനന്തമായ്ക്കണ്ടേൻ. 89

കേട്ടേൻ മണിനാദത്തെ
കേട്ടേൻ ശംഖിൻെറ നാദവും മധുരം
കേട്ടേൻ വേണുധ്വനിയും
കേട്ടേൻ ഭേരീനിനാദവും പാരം 90

കോടയിടിദ്ധ്വനി കേട്ടേൻ
കൂട്ടം ചെകിട്ടും ഉടഞ്ഞുപോമെന്നു
പേടിയൊടടൽപ്പുമുഴന്നേൻ
ഈടാർന്നാനന്ദമുണ്ടുപിന്നീട്. 91

പാമ്പാപോട്ടിൽ പൂകാൻ
പോമ്പോളുള്ളൊരു വിസ്മയം പാർത്താൽ
പാമ്പണിയുന്നോനറിയാം
ഞാമ്പറവാനായി സമത്ഥനല്ലൊട്ടും. 92

നാനാനാദം കേട്ടു
ഞാനാനന്ദേ ലയിച്ചു പോയല്ലോ
ജ്ഞാനം യോഗവുമിതുതാൻ
നൂനമതിന്നില്ല സംശയം തെല്ലും. 93

നാദഃ സാക്ഷാൽ ശക്തിഃ
നാദഃ സാക്ഷാൽ ശിവശ്ച വിഷ്ണുശ്ച
നാദഃ സർവ്വേ ദേവാഃ
നാദബ്രഹ്മണ്യഹോ പരം ബ്രഹ്മ 94

നാദാഭ്യന്തരവർത്തി
ജ്യോതിസ്സല്ലോ പരാപരം ബ്രഹ്മം
ചേതോലയമതിലായാൽ
വേദാന്തത്തിൻ കലാശമതുതന്നെ 95

അറിയാതീലയമാർഗ്ഗം
വെറുതെ ബ്രഹ്മാഹമെന്നു ചൊല്ലുന്നു
പറയുകിലന്നത്തിൻപേർ
നിറയില്ലുദരം വിശപ്പടങ്ങീടാ. 96

അപ്പതിലുപ്പിനെയിട്ടാൽ
അപ്പൊഴെല്ലൊ ലയിച്ചുകൊള്ളുന്നു
ഉപ്പപ്പെന്നുപറഞ്ഞാൽ
സ്വല്പംപോലും ലയിക്കയില്ലല്ലൊ. 97

അപ്പോൾ ജീവാത്മാവെ
അപ്പരമാത്മാവിലെപ്പൊഴും ചേർത്താൽ
ചിൽപ്രഭതന്നിലടങ്ങും
ഇപ്പണിയറിയായ്കിലൊക്കെയും വ്യർത്ഥം 98

ചിത്തം നേത്രദ്വയവും
സ്വസ്ഥാനത്തിങ്കലെപ്പൊഴുംവെച്ചാൽ
എത്താം മുക്തിപദത്തിൽ
അത്തലശേഷത്തെ നീക്കിവാണീടാം. 99

ചുടലയിലെല്ലാസമയം
ഇടവിട്ടീടാത മാനസം വെച്ചാൽ
ഉടലിലിരിക്കും പ്രഭയെ
തടവില്ലാതങ്ങു കണ്ടുകൊണ്ടീടാം. 100

മന്ദതതീരും ചിത്തം
ബിന്ദുസ്ഥാനത്തിലെപ്പൊഴുംവെച്ചാൽ
മിന്നൽ പ്രഭമുതലെല്ലാം
തന്നിൽകാണാം ശ്രവിച്ചിടാം നാദം. 101

നാദബ്രഹ്മണിനിരതൻ
നാഥൻ തന്നോടു ചേർന്നുകൊണ്ടീടും
നാൽമറസത്താം ചിത്തിനെ
നാസാഗ്രത്തിങ്കലൂന്നുവിൻ നിത്യം 102

ഉണ്ടുസുഷുമ്നാനടുവിൽ
കുണ്ഡലിനീയെന്ന ശക്തിദേഹത്തിൽ
കണ്ടാലാപ്രഭതന്നെ
ഉണ്ടാകാ പിന്നെ ജന്മദുഃഖങ്ങൾ 103

ഉച്ചിയിലും ചിത്തത്തെ
വെച്ചിട്ടും മൌനിയായിവർത്തിച്ചാൽ
കച്ചീടും വിഷയസുഖം
സച്ചിന്മയമായ് ഭവിക്കുമചിത്തം 104

മുന്നം പഞ്ചാക്ഷരമതു
വഹ്നിവസിക്കും ത്രികോണമദ്ധ്യത്തിൽ
നന്നായൂന്നി നിനച്ചേൻ
എന്നതിനാൽ ഞാൻ കരേറി മേല്പോട്ടു 105

സിദ്ധൻ ഞാൻ സിദ്ധൻ ഞാൻ
സിദ്ധിച്ചതു സിദ്ധമാർഗ്ഗമതിഗോപ്യം
മുക്തൻ ഞാൻ മുക്തൻ ഞാൻ
മുക്തിക്കിതുതന്നെ മാർഗ്ഗമില്ലന്യം. 106

താടി വളർത്തീട്ടെന്താ
തലമുടി നീട്ടീട്ടുകാര്യമെന്താണ്
കാടതിൽ വാണീട്ടെന്താ
കാശിയെയറിയായ്കിലെന്തഹോ വേഷാൽ 107

വേഷത്താൽ മിക്കജനം
തോഷിച്ചിട്ടങ്ങു പൂജയെച്ചെയ്യും
പോഷിപ്പാനുദരത്തെ
ഭൂഷാവേഷങ്ങൾ നന്നനന്നേററം 108

താടിവളർത്തിജ്ജടയും
ജോടിപ്പിച്ചിട്ടു യോഗിയെന്നോതി
നാട്ടുകൾതോറുമലഞ്ഞാൽ
കൂട്ടുകയില്ലാ പരംപരത്തോട്ടു 109

സന്യാസീടെ വേഷത്താൽ
വന്ദിപ്പിക്കാം ജനങ്ങളെക്കൊണ്ടു
തന്നുദരത്തെ വളർത്താം
തന്നാത്മൈക്യത്തി നെന്തിനീവേഷം 110

സന്ധ്യാവന്ദനകൃത്യം
സന്ധ്യയിലായിട്ടു ചെയ്കിലൈക്യം താൻ
സന്ധ്യയിഡാപിംഗലകൾ
സന്ധിക്കുന്നോരു സന്ധിയാണല്ലോ 111

ഗംഗാനദിയിഡയെല്ലോ
പിംഗളയല്ലോ നിനക്കിടാ യമുനാ
ഇങ്ങതുരണ്ടിൻ മദ്ധ്യേ
മംഗലകാശീസ വിശ്വനാഥോത്ര 112

കാശീ കാശീയെന്നു
മോശക്കാർ ദൂരെയോടിയലയുന്നു.
കാശീ ശാംഭവിയെല്ലോ
കാശിച്ചീടുന്നമലമാപ്പ്രേതം. 113

വേശ്യാസ്ത്രീയെപ്പോലെ
വേദം ശാസ്ത്രം പുരാണവും സത്യം
ആർക്കും വശമായീടും
ആർക്കും വശമല്ല ശാംഭവീമുദ്രാ 114

ഖേചരിയും അതിവിഷമാ
ഖേചരനതിനെ ഗ്രഹിച്ചുകൊള്ളുന്നോൻ
കേചനവാചാ ചൊല്ലും
ആചരിയാതായതൊന്നുമേ കിട്ടാ 115

അമൃതം എന്നു പറഞ്ഞാൽ
അതുപാനംചെയ്തു തൃപ്തിയുണ്ടാമോ
അതുപോലുലകജ്ഞാനികൾ
അഹമതുമൊന്നെന്നു ചൊല്ലിയലയുന്നു. 116

സന്തോഷം സന്തോഷം
എന്തൊരുസന്തോഷമെന്റെയോർക്കുമ്പോൾ
ഹിന്ദുമതത്തിൻഹൃദയം
ഹന്ത! ഗ്രഹിച്ചേനതീവസന്തോഷം 117

വഹ്നിയിലാഹുതിചെയ്തും
വന്ദിക്കും സൂക്ഷ്മവഹ്നിയറിയില്ല
വഹ്നിസുഷുമ്നാമാർഗ്ഗേ
മിന്നും ജ്ഞാനാഗ്നിയെന്നറിഞ്ഞേൻഞാൻ 118

സോമകലാമൃതമുണ്ടോൻ
സോമപനാകുന്നു യാഗകർമ്മത്തിൽ
സോമംപാനംചെയ്തോൻ
സോമപനെന്നുള്ള ചൊല്ലു ചൊല്ലല്ല 119

മിണ്ടാതുള്ളൊരുവാസം
കൊണ്ടാടീടുന്നു മൌനമായ് ചിലരു
കണ്ടാലും മിണ്ടരുതാ
തുണ്ടൊന്നു കണ്ടിരിപ്പതേ മൌനം 120

കുതിരയെയറിയാതയ്യോ
ഹതിചെയ്തീടുന്നു കുതിരയെ യാഗേ
അതുവലുതായൊരു പാപം
അതിനാൽ ചാകില്ല ഇന്ദ്രിയക്കുതിര 121

ഹോമംചെയ്‌വാൻ പലവക
സാമാനം ശേഖരിച്ചുകൊള്ളുന്നു
താമസമാനസപശുതാൻ
ഹോമത്തിനുള്ള സാധനം സത്യം 122

പശുവിനെയറിയാതയ്യോ
പശുവെക്കൊല്ലുന്നു യാഗകർമ്മത്തിൽ
പശിമാററാനതുകൊള്ളാം
നശിയാപാപങ്ങൾ മാനസപ്പശുവും 123

ഭക്ഷിപ്പിൻ ഗോമാംസം
ഭക്ഷിക്കരുതേ ഒരിക്കലും മാംസം
കുക്ഷിനിറപ്പാനനവധി
ഭക്ഷണവസ്തുക്കളുണ്ടുലോകത്തിൽ 124

ഹിംസാപാപംപോലെ
ശംസിപ്പാൻ കഠിനപാപമൊന്നില്ല
സംസാരേ പെരുനരിയാർ
ഹിംസകനെന്നെന്റെ ഉത്തരം കേൾപ്പിൻ 125

പകലും പൂജിക്കരുത്
രാത്രിയിലും ദേവപൂജചെയ്യരുത്
പകലും രാവും ബന്ധി-
ച്ചകമേ പൂജിക്ക സർവ്വസമയത്തും 126

പട്ടിണിയാൽ ദേഹത്തിൽ
കിട്ടും രോഗം കണക്കിലായിട്ട
കിട്ടാമോക്ഷം സത്യം
കഷ്ടം ബുദ്ധിഭ്രമം മനുഷ്യന്റെ 127

വ്യാധികൾ പലതുംവന്നു
ബാധിക്കും നിദ്ര തീരെവിട്ടാലും
ആധിക്കിടയത്രേ നൂനം
സാധിക്കാ മോക്ഷമെന്നതതുകൊണ്ടും 128

അതിനാൽ കായക്ലേശം
അതിയായ്ചെയ്കൊല്ല യുക്തമായ് ചെയ്‌വിൻ
മിതഹിതമുണ്ണുമുറക്കം
പ്രതിദിനമീശന്റെ സേവയുംചെയ്‌വിൻ 129

കായം നല്ലൊരു കപ്പൽ
മായാസംസാരസാഗരം താണ്ടാൻ
ആയതു ശരിയായ്നോക്കി
പായിച്ചാനന്ദവങ്കരക്കെത്തിൻ 130

കുളിയാൽ ചളിപോം ദേഹേ
ചളിചിത്തത്തിന്റെ പോകയില്ലേതും
ഒളിയും വെളിയുംകാണാ
തെളിയാഞ്ഞാൽ ചിത്തദർപ്പണം നൂനം 131

തൻമുഖകാഴ്ചക്കായി
നിർമ്മലമായുള്ള ദർപ്പണം വേണം
അമ്മാതിരി താൻ ചിത്തം
നമ്മിലിരിക്കുന്നശക്തിയെക്കാണ്മാൻ 132

പാമ്പേ പോ പോ പോട്ടിൽ
ഞാമ്പാദത്തെപ്പിടിച്ചുകൊള്ളുന്നേൻ
സാമ്പ്രതമമൃതുണ്ണട്ടേ
ഞാമ്പരമാനന്ദമോടുവാഴട്ടേ 133

പാമ്പണിയുന്നോൻ ശിവനും
പാമ്പു കിടക്കാൻ കിടക്ക വിഷ്ണുവിനും
പാമ്പു ഗമിച്ചാൽ ചാകും
പാമ്പിനെ ശവമാക്കിൽ മുക്തിയും കിട്ടും 134

ഞാൻ പരമാത്ഥം ചൊന്നേൻ
ഞാൻ പൊളിപറയില്ലവിശ്വസിച്ചീടിൻ
പാമ്പേ വാ വാ പാമ്പേ
ഞാൻ പരമാത്മാവിനോടു ചേരട്ടെ 135

പൊൻപോൽ മിന്നും പാമ്പേ
നിൻ പാദത്തെ പിടിച്ചു കൊള്ളുന്നോൻ
വമ്പൻ മററുള്ളവയാൽ
വമ്പൻ താനെന്ന ചൊല്ലുചൊല്ലുല്ല 136

വാ വാ വാ വാ പാമ്പേ
പോ പോ പോ പോ പുരാതനപ്പോട്ടിൽ
താ താ താ താ അമൃതം
നീയേ നീയേ പുനീക്കു ഗതി നീയേ 137

കുടിലത വിട നീ പാമ്പേ
തടിദിവ മൂലത്തിൽ നിന്നെഴുന്നീററു
മുടിമേൽ ചെന്നമൃതത്തെ
അടിയോളം നീ ക്ഷണേന വർഷിക്ക 138

ഒററശ്ലോകാൽ ചൊല്ലാം
ചിറേറണ്ടാ ക്ഷേത്രതീർത്ഥശാസ്ത്രൌഘേ
പററി സുഷുമ്നാമാർഗ്ഗേ
ഉററു പാർത്താൽ പ്രകാശമുണ്ടാകും 139

ഒന്നെല്ലാററിലുമുണ്ടു
ഒന്നിൽതന്നെ വസിപ്പതെല്ലാരും
ചെന്നാൽ ചിത്തമതിങ്കൽ
വന്നിതു കൈവല്യമിത്രമാത്രം താൻ 140

കായക്ഷേത്രം പോരും
ഗായത്രീദൈവമവിടെയുണ്ടല്ലൊ
ആയതു വിട്ടലയുന്നോ-
ക്കായാസംതന്നെ സൌഖ്യമുണ്ടാകാ 141

കാശ്മും പണവും വേണ്ടാ
കായക്ലേശാദി കർമ്മവും വേണ്ടാ
ആശയടക്കിച്ചിത്തം
ആകാശേ ചേർക്കമാത്രമേവേണ്ടു 142

ഇപ്പണിയതിലഘുപാർത്താൽ
ഇപ്പണിതന്നെ പ്രയാസവും അറിവാൻ
തൽപരവെളിയിലിരിക്കും
സൽപുരുഷന്മാരെയാശ്രയിച്ചറിവിൻ. 143

മർത്ത്യന്മാർക്കെത്തരമോ
പുത്രകളത്രാദിയായ സംസാരം
അത്തരമൊരു സംസാരം
സത്യം ശാസ്ത്രങ്ങടം യോഗവിഘ്നങ്ങടം 144

അതിനാൽ യോഗാഭ്യാസി
പതിരുകണക്കെസ്സമസ്തശാസ്ത്രങ്ങടം
അതിദൂരത്തിലെറിഞ്ഞു
സതതം യോഗത്തെ അഭ്യസിക്കേണം. 145

നാനാവ്യവഹൃതി സമയേ
മാനവനില്ലാ സുഷുപ്തിയതുപോലെ
മാനസജീവനകാലേ
ജ്ഞാനാൽ മോക്ഷം ലഭിച്ചിടാ നൂനം 146

വസ്തുവതിൽ ചിത്തലയം
വസ്തുതയാ പാർത്തീടുമ്പൊഴദ്വൈതം
അസ്ഥിതിയെത്താ ജ്ഞാനീ
തത്വപുരാണം പഠിച്ചീടും ശാസ്ത്രി. 147

ചിത്തലയം താൻ യോഗം
ചിത്തലയം തന്നെ സത്യമദ്വൈതം
അത്തൊഴിലറിയാതുള്ളോൻ
തത്വപുരാണം പഠിച്ചിടും ശാസ്ത്രി. 148

പിമ്പും മുമ്പും മറിയാം
കമ്പീടെ മുകളിൽ കളിച്ചുവാണീടാം.
തുമ്പില്ലാത്ത മനസ്സിനെ
വമ്പണി തൻപാട്ടിലാക്കുവാനായി. 149

ആററിലെ മണലൊക്കെണ്ണാം
കാററിനെയും കയറുകൊണ്ടു കെട്ടിയിടാം.
ഏററം ചഞ്ചലമാനസ
ക്കുററനെ ആത്മാവിൽനിർത്തുവാൻ വിഷമം 150

അഗ്നിയെ ഉണ്ണാം പക്ഷേ
അബ്ധിജലത്തെക്കുടിച്ചു തീർത്തിടാം
അദ്രിയെ അമ്മാനാടാം
ചിത്തമടക്കാൻ പ്രയാസമിവയെക്കാൾ. 151

അലയുംചിത്തമടക്കു-
ന്നവനേ ജ്ഞാനിയും യോഗിയും ലോകേ
അവനേ മുക്തൻ ധന്യൻ
അവനല്ലോ സർവ്വസിദ്ധിയുള്ളോനും. 152

അന്തഃകരണം ശത്രു
ബന്ധിച്ചാലീയ സത്യസംസാരേ
അന്തഃകരണം ബന്ധു
സന്ധിച്ചാലാപരാപരം തന്നിൽ. 153

ഭുക്തിക്കും കീർത്തിക്കും
മുക്തിക്കും പിന്നെ സർവ്വസിദ്ധിക്കും
മുഖ്യം ദൈവം ചിത്തം
ദുഃഖംതന്നെ മനസ്സുടഞ്ഞാൽ 154

ലോകമശേഷം വെന്നോ-
നാകിലുമേകൻ സമസ്തശാസ്ത്രത്താൽ
ഏകവെളിക്കെത്താത്തോൻ
ആകുലനായുള്ള മൂകനെപ്പോലെ. 155

ധന്യൻ ഞാൻ ധന്യൻ ഞാൻ
വന്നിതു ഭക്തിഃ പുരൈവ പരയിങ്കൽ
ധന്യൻ ഞാൻ തൽകൃപയാ
ചെന്നിതു മനമെന്റെ യോഗശാസ്ത്രത്തിൽ 156

മത്തൻ ഞാൻ മത്തൻ ഞാൻ
യോഗാനന്ദസ്വരൂപമധുവുണ്ടേൻ.
കൃത്യമിനിക്കില്ലൊന്നും
മത്തന്മാർക്കെന്തു കൃത്യമാണോർത്താൽ ? 157

ഹന്ത ! സമസ്താശ്ചര്യം
തന്തലയിൽതന്നെ കണ്ടിരിപ്പോന്നു
എന്തിനു മോക്ഷം ശിവനെ
എന്തിനു ലോകാധിപത്യമിന്ദ്രത്വം? 158

തലയിലഹോ വലിയസുഖം
തിലസമമീരേഴുലോകസൌഖ്യങ്ങൾ
തലയറിയാഞ്ഞാൽ കാശീ-
തലമതിലോടീട്ടു കാര്യമെന്താണു. ? 159

പൂരിച്ചാൽ വായുവിനെ
പാരിച്ചാശ്ചര്യമുണ്ടഹോ തലയിൽ
പൂരണവഴിയറിയുന്നോർ
പുരുഷരത്നം ജഗത്തിലാനന്ദി. 160

ആനന്ദാൽ ഞാൻ ജാതൻ
ആനന്ദംതന്നെ വീടുമെൻ നാടും
നാടതു കൊല്ലങ്കോടും
വീടോ കാരാട്ടെയാണപോൽ ചിത്രം ! 161

പോരേ ചിത്രം എന്റെ
പേരോ ഗോവിന്ദനെന്നു പറയുന്നു
നേരല്ലല്ലിതു പാർത്താൽ
പേരില്ലാതുള്ള ശക്തിയല്ലോ ഞാൻ 162

ജാതോ ശൂദ്രൻ ഞാനെ —
ന്നോതിക്കൊള്ളുന്നു നാട്ടിലെല്ലാരും
ജാതിയിനിക്കില്ലെന്നു
ചേതസി ചെറ്റും ധരിച്ചിടുന്നില്ല. 163

മാതാവായതു ശക്തി
താതാനുമാ ശക്തിതന്നെയാണെന്റെ
ജാതിവിഹീനാ ശക്തി
ഏതൊരു മൂലേന ശൂദ്രനാകും ഞാൻ 164

ആനന്ദം ആ ശക്തി
ആനന്ദത്തിന്റെ കുട്ടി ആനന്ദം
മാനുഷജാതൻ മനുജൻ
മാമരമല്ലാടുമാടുമല്ലല്ലൊ. 165

കാരണസത്താതന്നെ
കാര്യത്തിന്നും നിനച്ചുകൊള്ളുമ്പോഴും
കാരണഭൂതം കനകം
കാതിലിടുന്നൊരു കുണ്ഡലം നൂനം. 166

പാവപതിക്കും മുമ്പേ
പാവയെ ആട്ടിച്ചിടുന്ന സൂത്രത്തെ
ഏവൻ കണ്ടിടുന്നോൻ
ദേവനവൻ ശുദ്ധബുദ്ധനും അവനെ. 167

ശക്തികൃപാലേശത്താൽ
ദുഃഖമൊഴിച്ചേൻ സുഖത്തെയും കണ്ടേൻ
തൽകൃപയാലിതുചെയ്തേൻ
തൽകഴലിന്നായിതും സമർപ്പിച്ചേൻ. 168

ബ്രഹ്മാനന്ദസ്വാമി
ശിവയോഗി

സിദ്ധാനുഭൂതി സമാപ്തം.

ആനന്ദ ഏവ വിജയതേ
മനഃ സ്വസ്ഥതൈവാനന്ദഃ
മനോജയ ഏവ മഹാജയഃ
അഹിംസൈവ പരമോധർമ്മഃ

## ജ്ഞാനക്കുമ്മി।

വന്ദിച്ചു സൽഗുരുപാദത്തേയും
വന്ദിച്ചു സിദ്ധസമൂഹത്തേയും
വന്ദിച്ചു ചൊല്ലുന്നേനീശനേയും ജ്ഞാനം
വന്നീടാൻ വേണ്ടിയെൻ ജ്ഞാനപ്പെണ്ണേ. 1

ഏതൊന്നിൽ നിന്നെല്ലാമുണ്ടായി
ഏതൊന്നിലെല്ലാം വസിച്ചീടുന്നു
ഏതൊന്നിലെല്ലാം ലയിക്കുരാബ്രഹ്മത്തെ
ചേതസ്സിൽ ചിന്തിക്കു ജ്ഞാനപ്പെണ്ണേ. 2

ആനന്ദം ആ ബ്രഹ്മം ചിന്തിക്കുമ്പോൾ
ആനന്ദക്കുട്ടികൾ നമ്മളെല്ലാം
ഞാനെന്നും നീയെന്നും ഭേദത്തെ വിട്ടു
ധ്യാനിക്കിലാനന്ദം ജ്ഞാനപ്പെണ്ണേ. 3

സിദ്ധാന്തഭ്രുതിയിൽ ചൊന്നേൻ ഞാൻ
സിദ്ധമതത്തിന്റെ സിദ്ധാന്തം
ശ്രദ്ധയോടായതു പാർത്തുകൊണ്ടീടുകിൽ
സിദ്ധിക്കുമാനന്ദം ജ്ഞാനപ്പെണ്ണേ. 4

ചൊന്നേൻ ശിവയോഗം തന്നിലും ഞാൻ
എന്നുടെ മോക്ഷപ്രദീപത്തിലും
എന്നാലിവമൂന്നിലേതുമിതുംമതി
തന്നീടാനാനന്ദം ജ്ഞാനപ്പെണ്ണേ. 5

കർമ്മകാണ്ഡത്തിലലഞ്ഞീടിൽ
ജന്മനാദുഃഖം നശിക്കില്ല
ചിന്മുദ്രാഭ്യാസത്തിലാനന്ദമായുള്ള
ബ്രഹ്മത്തിൽ ചേരടി ജ്ഞാനപ്പെണ്ണേ 6

വേദങ്ങൾ നാലും പഠിച്ചാലും
വേദിച്ചാലുമാറുശാസ്ത്രത്തേയും
വാദിക്കാം ബോധമുദിക്കില്ലതുകൊണ്ടു
നാദത്തെക്കേളെടി ജ്ഞാനപ്പെണ്ണേ. 7

പാതകം തീരെ നശിപ്പാനും
ചേതസ്സു തൻപാട്ടിലാക്കുവാനും
സേതുസ്നാനാദികൾ പോരതു കൊണ്ടുനീ
ജ്യോതിസ്സുപ്പാരെടി ജ്ഞാനപ്പെണ്ണേ. 8

ആകവേ കർമ്മങ്ങൾ ചെയ്താലും
ലോകം മുഴുവനും ചുററിയാലും
ആകുലം തീരുകയില്ലതുകൊണ്ടുനീ
ആകാശം പാരെടി ജ്ഞാനപ്പെണ്ണേ 9

ദേഹം ജലത്തിലെപ്പോളപോലെ
മോഹിക്കവേണ്ടതിൽ നീയല്ലതു
ദേഹത്തിന്നുള്ളിൽ നീ സാക്ഷിയായ്നില്ക്കുന്ന
ദേഹാതീതപ്പൊരുൾ ജ്ഞാനപ്പെണ്ണേ 10

കാണപ്പെടുന്നതനാത്മാവു
കാണുന്നസാക്ഷി നീയാത്മാവല്ലൊ
ന്യൂനമിച്ചൊന്നതു തത്വപ്പിരിവിങ്കൽ
നാനാവിധംച്ചൊല്ലും ജ്ഞാനപ്പെണ്ണേ 11

അറിയപ്പെടുന്നതനാത്മാവും
അറിവായ് വിളങ്ങുന്നതാത്മാവും
അറിവിന്നിതുമതി തത്വങ്ങളെണ്ണി നീ
തിരിയാതെ വട്ടത്തിൽ ജ്ഞാനപ്പെണ്ണേ 12

കപ്പയെ എണ്ണീട്ടു കാര്യമില്ല
കപ്പയിലുള്ളോരു രത്നത്തിനെ
എപ്പോഴും കണ്ടു സുഖിച്ചുകൊണ്ടീടുനീ
തല്പദമായതു ജ്ഞാനപ്പെണ്ണേ 13

കപ്പയായ് ചെന്നതനാത്മാവെന്നും
അപ്പുരമാത്മാവു രത്നമെന്നും
കല്പിച്ചതിന്നർത്ഥമെന്നറി വാഴ്കനീ
തല്പരബ്രഹ്മത്തിൽ ജ്ഞാനപ്പെണ്ണേ 14

ആശയനാത്മാവിൽ വന്നാൽ ദുഃഖം
നാശമനാത്മാവിന്നുണ്ടല്ലോ
നാശമില്ലാതുള്ള വസ്തുവാമാത്മാവിൽ
ആശയം വെക്കെടി ജ്ഞാനപ്പെണ്ണേ 15

തെല്ലും ഭ്രമിക്കാതെ ദേഹങ്ങളിൽ
എല്ലും തോലും മാംസംകൊണ്ടു തീർത്ത
വല്ലാത്ത ദുർഗ്ഗന്ധി മലമൂത്രപാത്രങ്ങൾ
അല്ലയോ ദേഹങ്ങൾ ജ്ഞാനപ്പെണ്ണേ 16

ഒരോരോ അംഗം പരിശോധിച്ചാൽ
തീരെ അറച്ചുപോമില്ലവാദം
നാറുന്നതോൽപാത്രംതന്നിൽ രുചിമൂഢ—
നായിന്നല്ലേ ചൊല്ലു ജ്ഞാനപ്പെണ്ണേ 17

വല്ലഭയെ തൻെറ വീട്ടിൽവെച്ചു
ചെല്ലും പുമാൻ ജാരസംഗത്തിന്നു
നല്ലതോ ഇച്ചതി ചൊല്ലുകിൽ തല്ലീടും
കൊല്ലും നരൻ, നരി ജ്ഞാനപ്പെണ്ണേ 18

ജ്ഞാനക്കൺ സ്ത്രീകൾക്കരുതെന്നഭി-
മാനിച്ചു വിദ്യ പഠിപ്പിക്കാതെ
മാനിനിമാരെക്കെട്ടത്തും പാർക്കുമ്പോൾ
ആണങ്ങളെന്നറി ജ്ഞാനപ്പെണ്ണേ 19

പുരുഷന്മാർക്കൊത്തപോൽ ചെയ്തീടാനും
തരമില്ലസ്ത്രീക്കുപഠിപ്പുണ്ടായാൽ
കരുതിയീവണ്ണം കെട്ടുത്തപുരുഷന്മാർ
കഠിനശാന്മാരെൻ ജ്ഞാനപ്പെണ്ണേ 20

പുരുഷൻ ശരീരപുരമദ്ധ്യത്തിൽ
മരുവുന്നോരാത്മാവെന്നറിക നീയും
പിരിയാതെഒരുപൊഴുതും അപ്പുരുഷൻ തന്നെ നീ
പരമസുഖമെന്നാൽ ജ്ഞാനപ്പെണ്ണേ 21

മൂത്രാസ്ഥിശുക്ലരുധിരങ്ങളാൽ
തീർത്തൊരുമൂർത്തിയെ ഭർത്താവാക്കി
കാത്തിരുന്നാൽ ദുഃഖം തീരില്ല വർദ്ധിക്കും
കീർത്തിക്കാം സത്യം ഞാൻ ജ്ഞാനപ്പെണ്ണേ 22

സത്യം പതി നിൻെറ ആത്മാവു
നിത്യം രമിക്ക നീ ആത്മാവിൽ
ഇത്തരം ചെയ്‌വതു പാതിവ്രത്യം എന്നു
ചിത്തേ ധരിക്കനീ ജ്ഞാനപ്പെണ്ണേ 23

ഉടൻകട്ടയേറിപോൽ പണ്ട സ്ത്രീകരം
ഉടൻ കട്ട ഇന്നതെന്നറിയാതെ
കൊട്ടംപാപി പുരുഷസംഘം വിധിച്ചോരു
കട്ടംകയ്യുകേരംക്കെടൊ ജ്ഞാനപ്പെണ്ണേ 24

ഉടൻകട്ട ഉടന്തടി എന്നതോർത്താൽ
ഉടലല്ല ചുടലത്തടിയും അല്ല
തടിയിൽ വിളങ്ങുന്ന ചുടലപ്പൊൻ തടിതന്നെ
ഉടൻതടി ഉടൻകട്ട ജ്ഞാനപ്പെണ്ണേ 25

അത്തടിതന്നിൽ നീ ഏറിക്കൊണ്ടാൽ
ഇത്തടി യോഗാഗ്നിതന്നിൽ വേകും
ഭർത്താവാമാത്മാവോടൈക്യമതുതന്നെ
മുക്തിയും അതുതന്നെ ജ്ഞാനപ്പെണ്ണേ 26

പെണ്ണിൽ ഭ്രമിക്കാതെ മാംസത്തിൻെറ
പിണ്ഡമല്ലോ ദേഹം നിന്ദ്യമേററം
കണ്ഡലീമാർഗ്ഗേണ ബ്രഹ്മത്തിൽ ചേർന്നീടിൽ
എണ്ണീട്ടൊടുങ്ങാ സുഖം ജ്ഞാനപ്പെണ്ണേ 27

കാണുമ്പോളാത്മസ്വരൂപത്തിനെ
ആണും പെണ്ണും അല്ല ഞാനും നീയും
കാണിനേരം കളയാതെ സുഷുമ്നാഗ്രേ
വാണാൽ മഹാസുഖം ജ്ഞാനപ്പെണ്ണേ. 28

പരമാത്മാവിൻെറ അരികിൽവാസം
ഉപവാസമെന്നതിനർത്ഥമോർത്താൽ
അറിയാതെ ഈയർത്ഥം ആഹാരംവിട്ടുനീ
അലയാതെ വലയാതെ ജ്ഞാനപ്പെണ്ണേ. 29

ആറാധാരത്തിൽ ചുറ്റേണ്ടോ
ഏറ്റപ്പണിയതു സാധിച്ചീടാൻ
ഏറ്റിക്കൊണ്ടോ നിർവ്വാണചക്രത്തിൽക്കൂടി നീ
തേറും മോക്ഷം എന്നാൽ ജ്ഞാനപ്പെണ്ണേ 30

കൂടെപ്പിറന്നോരും ബന്ധുക്കളും
വീടും ധനങ്ങളും നാടുമൊന്നും
കൂടെ വരില്ലഹോ കൂടു പതിക്കുമ്പോൾ
[illegible]കാനന്ദം ജ്ഞാനപ്പെണ്ണേ. 31

തുച്ഛമാം സംസാരസൌഖ്യത്തിനെ
ഇച്ഛിച്ചലയാതെ നായിനെപ്പോൽ
സച്ചിദാനന്ദപരബ്രഹ്മവസ്തുവിൽ
വെച്ചീട മാനസം ജ്ഞാനപ്പെണ്ണേ. 32

രാജയോഗത്തെ നീ വിട്ടുകൊണ്ടാൽ
രാഗാദികള്ളന്മാർ തോല്പിച്ചീടും
രാവുംപകലററ ദിക്കിനെപ്പാരടി
രാവും പകലും നീ ജ്ഞാനപ്പെണ്ണേ 33

ദർപ്പമഹങ്കാരമീർഷ്യാകാമം
ദംഭമസൂയാമദരാഗങ്ങൾ
അപ്പോലെ മാത്സര്യം ലോഭം മോഹം ദ്വേഷം
അത്യന്തം പാപികൾ ജ്ഞാനപ്പെണ്ണേ 34

ക്രോധമെന്നുള്ളോരു പാപിതാനും
കൂടിപ്പതിമൂന്നു കള്ളരുണ്ടു
കൂട്ടുകിലാക്കൂട്ടരോടു നരകമാം
കൂപത്തിൽ ചാടിക്കും ജ്ഞാനപ്പെണ്ണേ 35

താമസമ സ്പ്രതിമുന്നപേക്ഷം
കേമമാം ചിത്തഗ്ഗുഹയിലല്ലൊ
ഹോമിക്ക യോഗാഗ്നിതന്നിലാച്ചിത്തത്തെ
ക്ഷേമംവരുമെന്നാൽ ജ്ഞാനപ്പെണ്ണേ 36

ചിന്തിച്ചനാത്മാവായ് ചിത്തത്തിനെ
എന്തുംചെയ്‌വാൻവിട്ടം കുട്ടക്കാക്ക
ബന്ധം നശിക്കില്ല മോക്ഷം ലഭിക്കില്ല
സന്താപം തീരില്ല ജ്ഞാനപ്പെണ്ണേ 37

ചിത്തം ചലിക്കകിൽ സംസാരമായ്
ചിത്തം ലയിക്കകിൽ മോക്ഷവുമായ്
സത്യമിതു മററനേകവിധം ഗ്രന്ഥം
വിസ്താരമാണെടൊ ജ്ഞാനപ്പെണ്ണേ 38

വിട്ടു നീ ചിത്തത്തെ സംസാരത്തിൽ
കെട്ടുപോകാതെ പലതും കേട്ടു
ദൃഷ്ടിമിഴിച്ചിമതല്ലാതന്തർലക്ഷ്യ–
ദൃഷ്ട്യാവസിക്ക നീ ജ്ഞാനപ്പെണ്ണേ 39

തലതാടി നീട്ടീട്ടു കാര്യമെന്താ?
തലമൊട്ടയിട്ടിട്ടു കാര്യമെന്താ?
ഉലകത്തെതോല്പിക്കാം സന്യാസിവേഷത്താൽ
ഉദരം ഭരിച്ചീടാം ജ്ഞാനപ്പെണ്ണേ. 40

ഇക്കാലം ശിഷ്യൻെറ വിത്തത്തിനെ
കയ്ക്കലാക്കം ഗുരു വേണ്ടതുണ്ടു
ദുഃഖത്തെത്തീക്കം ഗുരുജനം ദുർല്ലഭം
മിക്കതും വേഷക്കാർ ജ്ഞാനപ്പെണ്ണേ 41

ഇച്ഛാനുരൂപം പണത്തെ നേടാൻ
കച്ചോടം പോലെയായ് വേദാന്തത്തെ
വെച്ചുനടക്കുന്നോൻ സൽഗുരുവല്ലെന്നും
നിശ്ചയിച്ചീടുനീ ജ്ഞാനപ്പെണ്ണേ 42

ഗുരുവെപ്പരീക്ഷിച്ചു സ്വീകരിക്ക
ഗുരുവേഷം കണ്ടുഭ്രമിക്കേണ്ട നീ
പരിശോധിക്കാതെ വരിച്ചുകൊണ്ടീടുകിൽ
പരിതാപം തീരില്ല ജ്ഞാനപ്പെണ്ണേ. 43

നിത്യജ്ഞാനാനന്ദ വസ്തുവിങ്കൽ
ചിത്തം ലയിപ്പിക്കും വിദ്യയുള്ളോൻ
സത്യം ഗുരു ആയതില്ലാത്ത തത്വജ്ഞൻ
മിഥ്യാവാദി ഗുരു ജ്ഞാനപ്പെണ്ണേ 44

ബിന്ദുമാർഗ്ഗം കാണിച്ചീടുന്നവൻ
തന്നെ യഥാർത്ഥ ഗുരുനാഥൻ.
നിന്ദിക്കൊല്ലാ അവൻ തന്നെ ഒരുനാളും
വന്ദിച്ചുകൊള്ളുക നീ ജ്ഞാനപ്പെണ്ണേ 45

ഗുരുവിന്റെ വിദ്യയെക്കയ്ക്കലാക്കി
ഗുരുവിനെ നിന്ദിക്കും നരനുമുണ്ട്,
പരമഗുരുവിനെ നിന്ദിക്കും പാപിക്ക
നരകംതന്നെ ഗതി ജ്ഞാനപ്പെണ്ണേ 46

താതനെത്തല്ലുന്ന പാപിയവൻ
ഏതുലോകത്തിലും നിന്ദ്യനത്രേ;
ആതുരനായലഞ്ഞീടും ഗുരുദ്രോഹി
ജ്യോതിസ്സിൽചേരില്ല ജ്ഞാനപ്പെണ്ണേ 47

ആശ്ചര്യം ഗുരുവിൻെറ മാഹാത്മ്യം
ഈശ്വരൻതന്നെ ഗുരുനാഥൻ
ആശ്വസിപ്പിക്കും ഗുരുവന്ദനത്തിങ്കൽ
വീഴ്ച വരുത്താതെ ജ്ഞാനപ്പെണ്ണേ 48

പരമേശ്വരൻ തന്നെ കോപിച്ചാലും
ഗുരുരക്ഷിക്കും, ഗുരുകോപിച്ചെന്നാൽ
പരമേശ്വരൻ പരിപാലിക്കയില്ലെന്നു
പറയുന്നു വേദങ്ങൾ ജ്ഞാനപ്പെണ്ണേ 49

ജന്മദുഃഖത്തിനെത്തന്നോൻ താതൻ,
ജന്മദുഃഖംതീർത്തു തന്നോൻ ഗുരു,
ഇമ്മഹത്വം താതനില്ലെന്നു വേദവും
സമ്മതിച്ചീടുന്നു ജ്ഞാനപ്പെണ്ണേ 50

ഈശനിൽ ഉള്ളൊരു ഭക്തിതൻെറ
ആശാനിൽ വന്നോനു മാത്രംതന്നെ
ഈശപ്രകാശമുദിക്കുമെന്നുംവേദം
ഈശിച്ചുകൊള്ളുന്നു ജ്ഞാനപ്പെണ്ണേ 51

എന്നതുകൊണ്ടു യഥാർത്ഥഗുരു
ചൊന്നമാർഗ്ഗത്തൂടെ ഭക്തിയോടെ
ഒന്നിൽതന്നെ മനം വെച്ചുകൊണ്ടീടുകിൽ
നന്ദിച്ചീടാമെടൊ ജ്ഞാനപ്പെണ്ണേ 52

ബ്രഹ്മം ശിവം ശക്തി വിഷ്ണുവെന്നും
സമ്മോഹിക്കേണ്ട നീ ഭേദഭ്രമാൽ
നിർമ്മലാത്മാവാകുമൊന്നിനനന്തംപേർ
വെണ്മയിൽ കല്പിച്ചു ജ്ഞാനപ്പെണ്ണേ 53

സ്നാനം തപഃ ശൌചമെന്നതോർത്താൽ
നൂനം നിജേന്ദ്രിയ നിഗ്രഹം താൻ
മാനസം നാദാന്തജ്യോതിസ്സിൽ ചേർപ്പതു
ധ്യാനം പൂജാ ജപം ജ്ഞാനപ്പെണ്ണേ 54

ഇത്തരമായിട്ടറിയാരെ,
എത്തരമെല്ലാമലഞ്ഞീടുന്നു !
സത്യംപറഞ്ഞീടിൽ ശങ്കക്ക വന്നീടും
മർത്ത്യന്മാർ മിക്കതും ജ്ഞാനപ്പെണ്ണേ 55

ഗംഗാദിതീർത്ഥത്തിൽ മുങ്ങിയെന്നാൽ
എങ്ങും നിറഞ്ഞതു കാണാമൊചൊൽ
എന്നാലതിൽ കിടന്നീടുന്ന മത്സ്യത്തി-
നെന്നും കാണാമതു ജ്ഞാനപ്പെണ്ണേ. 56

പട്ടിണിയാലതി പുണ്യമെങ്കിൽ
പട്ടിണിനിത്യം ദരിദ്രനുണ്ടു
വിഷുപത്തികലവനോളം പുണ്യങ്ങൾ
കിട്ടാ ഒരുവനും ജ്ഞാനപ്പെണ്ണേ. 57

വനവാസംചെയ്തു ഗുഹയിൽ വാണു
കനി തിന്നാൽ മുക്തി ലഭിക്കമെങ്കിൽ
വനവാസിയായുള്ള ക്രോഷ്ടാവിനും മുക്തി
വരുമെല്ലൊ വരുമെല്ലൊ ജ്ഞാനപ്പെണ്ണേ 58

ഭിക്ഷാടനംചെയ്താൽ പുണ്യമെങ്കിൽ
ഭിക്ഷക്കാരെല്ലാരും പുണ്യവാന്മാർ
നഗ്നരൂപം പൂണ്ടാൽ മുക്തിയെങ്കിൽ പശു
നഗ്നരൂപിയല്ലൊ ജ്ഞാനപ്പെണ്ണേ 59

വേഷത്താൽ ലോകത്തെ രഞ്ജിപ്പിക്കാം
വേഷമില്ലാത്തോൻ മഹാനെന്നാലും
തോഷിക്കാ ദോഷമുരച്ചീടും നാട്ടുകാർ
രോഷം വേണ്ടാ അതിൽ ജ്ഞാനപ്പെണ്ണേ. 60

പൊന്നിനെപ്പിച്ചളാ എന്നുചൊന്നാൽ
വന്നീടാ മാററിന്നു ഹാനി തെല്ലും
നിന്നെ ദൂഷിച്ചാൽ നിനക്കും കുറവില്ല
ഒന്നും പറയാതെ ജ്ഞാനപ്പെണ്ണേ 61

അച്ഛിന്നതൈലസമ്പാതംപോലെ
അതിദീർഘഘണ്ടാനിനാദമുണ്ട്
അതുതന്നെ പ്രണവാഗ്രം അതിനെ അറിഞ്ഞെങ്കിൽ
അവനല്ലോ വേദജ്ഞൻ ജ്ഞാനപ്പെണ്ണേ 62

ഓ മെന്നു വായിനാൽ നീട്ടിച്ചൊന്നാൽ
ആമൊ പ്രണവധ്വനിമുഴക്കം
നീ മകാരത്തെ സുഷുമ്നാഗ്രത്തിൽവെച്ച്
ഊമയെപ്പോലിരി ജ്ഞാനപ്പെണ്ണേ 63

വെട്ടാത്തചക്രമിരിക്കെയുള്ളിൽ
വെട്ടിയ ചക്രത്തിൽ പൂജചെയ്താൽ
കിട്ടാസുഖം അഹോ സംസാരചക്രത്തിൽ
പെട്ടുഴന്നീടുമെൻ ജ്ഞാനപ്പെണ്ണേ 64

ഈശൻ ഇറച്ചിയെത്തിന്നാനായി
ആശപ്പെട്ടീടുന്ന ദുഷ്ടനാണോ?
പൂശയ്ക്കു കോഴിയും ആടും അറക്കുന്നു
നാശത്തിനാണിതു ജ്ഞാനപ്പെണ്ണേ 65

തന്തയല്ലാ പ്രാണിക്കീശനല്ലേം
തന്തനുജന്മാരിപ്രാണിയെല്ലാം
ഹന്ത! തനുജനെ തന്ത തിന്നീടുമോ?
എന്തൊരു മോഹമെൻ ജ്ഞാനപ്പെണ്ണേ 66

ഹിംസിച്ചു പൂജയെ ചെയ്യീടുന്ന
സംസാരിസംഘം പതിച്ചുപോകും
ഹംസപദത്തിനെ കിട്ടാനഹിംസതാൻ
പുംസാം മഹാധർമ്മം ജ്ഞാനപ്പെണ്ണേ 67

അന്യന്നുപദ്രവം തട്ടാതെ
തന്നുടെ കാര്യം കഴിക്കുന്നത്
തന്നെ അഹിംസ, അതിങ്കലെല്ലാധർമ്മം
നന്നായടങ്ങിപ്പോയ് ജ്ഞാനപ്പെണ്ണേ 68

പുത്രനുണ്ടായാൽ ഗതിയുണ്ടെന്നു
മർത്ത്യന്മാർ മോഹിച്ചു കൊണ്ടാടുന്നു
പുത്രനുണ്ടാൽ വിശപ്പച്ഛനടങ്ങുമോ?
എത്രയാണജ്ഞാനം ജ്ഞാനപ്പെണ്ണേ 69

തൻപുത്രസൽക്കർമ്മത്താൽ സ്വർഗ്ഗത്തിൽ
തൻപിതാവായോൻ ഗമിക്കുമെങ്കിൽ
തൻപുത്ര ദുഷ്ക്കർമ്മത്താൽ നരകത്തിലും
തൻപിതാപോകണം ജ്ഞാനപ്പെണ്ണേ 70

ക്ഷേത്രങ്ങളം ചുററിയാൽ ഗാത്രമാകും
ക്ഷേത്രത്തിൻ പൂട്ടു തുറക്കുകില്ല,
ഗാത്രേ വസിക്കുന്ന ദേവനെക്കാണില്ല
ആർത്തി നശിക്കില്ല ജ്ഞാനപ്പെണ്ണേ 71

അക്ഷയാനന്ദമാം നിക്ഷേപം
നിക്ഷേപിച്ചിട്ടുണ്ടീ ഗാത്രക്ഷേത്രേ,
അക്ഷിചിമ്പിച്ചിത്തംവെച്ചാൽ സുഷുമ്നാഗ്രേ
ലക്ഷിക്കാമാനന്ദം ജ്ഞാനപ്പെണ്ണേ 72

ജ്ഞാനയോഗ ഞ്ജനയുക്തമായ
മാനസക്കണ്ണാകും താക്കോലിനാൽ
ആനന്ദവീട്ടിൻെറ പൂട്ടുതുറക്കുമ്പോഴം
ആനന്ദം ആനന്ദം ജ്ഞാനപ്പെണ്ണേ 73

ചാകാക്കാലിനെ മെല്ലെ മെല്ലെ
വേകാത്തലയിങ്കൽ വെച്ചുകൊണ്ടാൽ
ഏകവെളിച്ചത്തെക്കണ്ടു സുഖിച്ചീടാം
ശോകമകററീടാം ജ്ഞാനപ്പെണ്ണേ 74

തന്നകത്തുള്ള വെളിച്ചം കാണ്മാൻ
മന്നിൽ അലഞ്ഞിട്ടു കാര്യമില്ല
സന്ദേഹിക്കേണ്ടാ, പലശാസ്ത്രം കണ്ടു നീ
ബിന്ദുവെപ്പാരട്ടി ജ്ഞാനപ്പെണ്ണേ 75

ബിന്ദുവിൽ സൂര്യൻെറ കോടികാണാം
അന്നേരം കൺകുളിർക്കും അന്ധാളിക്കും
തന്നാശാൻ ചൊല്ലുമതിന്നും പ്രതിശാന്തി
എന്നാൽ നശിച്ചീടും ജ്ഞാനപ്പെണ്ണേ 76

മിന്നൽകൊടി ചന്ദ്രകോടികാണാം
പിന്നെ സഹസ്രാക്ഷ ചത്രംകാണാം
വഹ്നിയും നല്ലമണികളും കാണാം
നന്നെയാനന്ദിക്കാം ജ്ഞാനപ്പെണ്ണേ 77

ഒളിയിന്നൊളിയേയും കാണാമേററം
വെളിയായ് വിളങ്ങുന്ന വസ്തുകാണാം
കളിയല്ല കണ്ടീടാം ആകാശപഞ്ചകം
വർത്തമാനന്ദവും ജ്ഞാനപ്പെണ്ണേ 78

ഗാത്രക്ഷേത്രത്തിലെ പൂരത്തിനെ
പാർത്തോന്ന പൂരമോ ഉത്സവമോ
ക്ഷേത്രാദിയോഗങ്ങും ചിത്രമായ്തോന്നില്ല
പാത്തലത്തിങ്കലെൻ ജ്ഞാനപ്പെണ്ണേ 79

കേറക്കാം ദശവിധനാദങ്ങളും
ആക്കം ഭയങ്കരം മേഘനാദം
കാക്കൽപതിക്കനി സൽഗുരുനാഥൻെറ
തീക്കം അവൻഭയം ജ്ഞാനപ്പെണ്ണേ 80

മേൽക്കമേൽ പോകേണ്ടമാർഗ്ഗങ്ങളും
വാഴ്ത്തുമാനന്ദേന ചൊല്ലുംഗുരു
വാക്കിന്നടങ്ങാത്ത സച്ചിദാനന്ദത്തിൽ
പാർക്കാം സുഖത്തോടെ ജ്ഞാനപ്പെണ്ണേ 81

ഒക്കെ ഒതുങ്ങിയ ശാന്തിപദേ
നിൽക്കമ്പോളൊന്നില്ല താനുമില്ല
ദുഃഖവുമില്ല സുഖവുമില്ലന്നേരം
ഒക്കം സുഷുപ്തിക്ക ജ്ഞാനപ്പെണ്ണേ. 82

ഇല്ലപ്പോഴം ചിത്തവും പ്രാണങ്ങളും
ഇല്ലഹോ ധ്യാനവും ഒന്നുമില്ല
അല്ലാ സുഷുപ്തി അതു മൂർച്ഛയുമല്ല
അല്ലാ മരണവും ജ്ഞാനപ്പെണ്ണേ 83

നിർവ്വികല്പമാം സമാധിയതു
നിർവ്യാജം മോക്ഷവുമായതല്ലോ
സർവ്വമുമുക്ഷുക്കളിച്ഛിച്ചുകൊള്ളുമാ
നിർവ്വാണേ ചേരെടീ ജ്ഞാനപ്പെണ്ണേ 84

വിശ്വാദ്യവസ്ഥകളാം മൂന്നിന്നും മേൽ
വിശ്രമിച്ചീടുന്നീ തുര്യതത്വേ
പ്രച്യുതിയില്ലാത്ത മോക്ഷമതെന്നല്ലോ
വിശ്രുതം വേദത്തിൽ ജ്ഞാനപ്പെണ്ണേ 85

എന്നും നശിക്കാത്ത തുര്യതത്വേ
തന്നുടെ ചിത്തം ലയിപ്പിപ്പവൻ
ധന്യൻ ധന്യൻ ധന്യൻ ധന്യൻ മഹാധന്യൻ
വന്ദ്യൻ വന്ദ്യൻ വന്ദ്യൻ ജ്ഞാനപ്പെണ്ണേ 86

സ്നാനം വ്രതം യാഗം തീർത്ഥമെന്നും
നാനാകർമ്മത്തിൽ ഭ്രമിച്ചീടുന്നോൻ
ദീനൻ ദീനൻ ദീനൻ ദീനൻ മഹാദീനൻ
ആനന്ദഭ്രഷ്ടനും ജ്ഞാനപ്പെണ്ണേ 87

ശക്തി ശിവൻ വിഷ്ണു ബ്രഹ്മമെന്നെൻ
ഉക്തികളാം കേട്ടു ഭ്രമിച്ചീടേണ്ട
ഒക്കെയും ഒന്നെന്നറിഞ്ഞീടനേകംപേർ
ഒക്കമൊന്നിന്നഹോ ജ്ഞാനപ്പെണ്ണേ 88

ഏരി കൂപം കുളം എന്നപേരു
വാരിയൊന്നാകുന്നു ദാഹം തീർപ്പാൻ
പേരിനാലെന്തൊരേവസ്തുദുഃഖം തീർപ്പാൻ
പേരില്ലാത്താനന്ദം ജ്ഞാനപ്പെണ്ണേ 89

എല്ലാമീവണ്ണം വിചാരിച്ചെന്നാൽ
എല്ലാററിലും സമദൃഷ്ടിയുണ്ടാം
തല്ലാനും കൊല്ലാനും പൊല്ലീസ്സിന്നും ഹേതു
ഇല്ലാതെയാമപ്പോൾ ജ്ഞാനപ്പെണ്ണേ 90

സമദൃഷ്ടിയുണ്ടായാൽ നന്നാകും
സമദൃഷ്ടിയില്ലാഞ്ഞാൽ കെട്ടുപോകും
സമദൃഷ്ടിവേണ്ടതു സമദൃഷ്ടിവേണ്ടതു
സമദൃഷ്ടിവേണ്ടതു ജ്ഞാനപ്പെണ്ണേ 91

കഞ്ചാവും കള്ളും കുടിച്ചിടാതെ
നെഞ്ചകത്താനന്ദക്കള്ളുണ്ടു്
അഞ്ചാതെ ആയതു സേവിച്ചുകൊള്ളുകിൽ
അഞ്ചും യമൻ നിന്നെ ജ്ഞാനപ്പെണ്ണേ 92

ബ്രഹ്മസങ്കീർത്തനം മുമ്പായ
നമ്മുടെ ഗ്രന്ഥസൌഗന്ധികങ്ങൾ
ബ്രഹ്മാനന്ദമധുതെണ്ടുന്ന കൂട്ടർക്കു
സമ്മോദം നൽകുമെൻ ജ്ഞാനപ്പെണ്ണേ 93

ആദിയാം വസ്തുവെ ഏതൊന്നിനാൽ
വേദിക്കുമോ അതുതന്നെ വേദം
ഭേദങ്ങൾ കല്പിച്ചതല്ലാകും ഗ്രന്ഥങ്ങൾ
വേദങ്ങളല്ലെടോ ജ്ഞാനപ്പെണ്ണേ 94

യുക്തമെന്നാൽ കുട്ടിചൊല്ലിയാലും
കൈക്കൊൾക യുക്തിയില്ലെന്നാകിൽ
ധിക്കരിച്ചീടെടൊ ബ്രഹ്മാവുചൊന്നാലും
പുല്ലൊടിപോലെനീ ജ്ഞാനപ്പെണ്ണേ 95

ഹിന്തുക്കരം മിക്കതും പൂർവ്വഗ്രന്ഥം
എന്തായാലും ഭക്ത്യാ പാഠം ചെയ്യും
എന്തായാലും ബഹുമാനിക്കാ നൂതന–
ഗ്രന്ഥത്തെ അന്യായം ജ്ഞാനപ്പെണ്ണേ 96

അച്ഛൻ കുഴിച്ചൊരു കൂപത്തിലെ
അപ്പുപ്പുവെള്ളമെന്നാകിൽ കൂടി
സപ്രമോദം കുടിച്ചീടേണമെന്നുണ്ടോ ?
അൽപ്പമാലോചിക്ക ജ്ഞാനപ്പെണ്ണേ 97

ഇപ്പോഴം കുഴിച്ചൊരു കൂപത്തിലെ
അപ്പതി സ്വച്ഛമാകുന്നുവെങ്കിൽ
ഉല്പന്നദാഹം ശമിപ്പിച്ചീടില്ലെയോ?
അല്പമാലോചിക്ക ജ്ഞാനപ്പെണ്ണേ 98

ആലോചന മഹാബന്ധുപാർത്താൽ
ആലോചിക്കാത്തവൻ പെട്ടുപോകും
മാലകന്നീടാനും സർവ്വം സിദ്ധിപ്പാനും
മൂലമാലോചനാ ജ്ഞാനപ്പെണ്ണേ 99

എന്തും ആലോചിച്ചു ചെയ്യുവെന്നാൽ
സന്താപത്തിന്നിട വന്നീടില്ല
സന്തോഷം വർദ്ധിക്കും ബ്രഹ്മാനന്ദമാകും
സമ്പത്തും സാധിക്കാം ജ്ഞാനപ്പെണ്ണേ 100

ആലോചനാ ശരിക്കെത്താതെ
മാലോകർ പെട്ടുരുണ്ടീടുന്നു
കാലോചിതംപോലെ വേണ്ടുംവിധം ആയാൽ
പാലിക്കും ആയതു ജ്ഞാനപ്പെണ്ണേ 101

സന്തോഷം സന്താപം ഈരണ്ടിലും
അന്തരംഗം ചലിക്കാതെവെക്ക
ഹന്തനിന്നാലോചനാതാനതിന്നൊരു
ബന്ധു ബന്ധു ബന്ധു ജ്ഞാനപ്പെണ്ണേ 102

എത്തേണ്ടദിക്കിൽ നിൻചിത്തം ചെന്നാൽ
ചിത്തം ചലിച്ചീടുകില്ല പിന്നെ
അത്രത്തോളം യത്നം ആലോചനാപൂർവ്വം
നിത്യം നീ ചെയ്യേണം ജ്ഞാനപ്പെണ്ണേ 103

ദൈവം തരുമെന്നു ചൊല്ലിച്ചിലർ
കൈവെടിഞ്ഞീടുന്നു യത്നത്തിനെ
ദൈവം കൃഷിചെയ്തു ചോറുവാരിത്തരാ
കൈവല്യവേലചെയ് ജ്ഞാനപ്പെണ്ണേ 104

നിന്നുടെ ഇഷ്ടംപോൽ വല്ലേടത്തും
ചെന്നിടേണം എങ്കിൽ ദൈവം വന്നു
നിന്നെച്ചുമന്നങ്ങു കൊണ്ടുചെന്നീടുമോ
ഒന്നാലോചിക്ക നീ ജ്ഞാനപ്പെണ്ണേ 105

അന്തവും ആദിയും ഇല്ലാത്ത
ബന്ധുവെക്കാൺമാൻ മുനീന്ദ്രന്മാരും
സന്തതം യത്നിച്ചുകൊള്ളുന്നു യത്നത്തെ
സന്ത്യജിക്കാതെ നീ ജ്ഞാനപ്പെണ്ണേ 106

എപ്പുമാനായാലും യത്നം ചെയ്താൽ
സൽഫലം നൽകുന്നതുണ്ടുഭൂമി
വിപ്രചണ്ഡാലാദി ഭേദം തനിക്കില്ല
അപ്പോലെ ഈശനും ജ്ഞാനപ്പെണ്ണേ 107

ദർപ്പണം തൻമുഖത്തിൽ നേർവെച്ചാൽ
അപ്പോഠം മുഖത്തിനെ കണ്ടുകൊള്ളാം
അപ്രകാരം മനസ്സാത്മാവിൻ നേർവെച്ചാൽ
ചിൽപ്രഭാ കണ്ടീടാം ജ്ഞാനപ്പെണ്ണേ 108

ഇന്ന ജാതിക്കേ മുഖം കാണാവൂ
എന്നില്ല കണ്ണാടി നോക്കുന്നേരം
എന്നതുപോലെത്താനേവനും കണ്ടീടാം
തന്നുടെ ആത്മാവെ ജ്ഞാനപ്പെണ്ണേ 109

ദർപ്പണത്തിൽ പങ്കം ഉണ്ടായാൽ
എപ്പുമാനും തൻമുഖം കാണില്ല
അപ്രകാരം മനോമാലിന്യമുണ്ടെങ്കിൽ
തൽപദം കാണില്ല ജ്ഞാനപ്പെണ്ണേ 110

മുന്നം മഹാന്മാരനേകം ഗ്രന്ഥം
തന്നിൽ പലേടത്തു വെച്ചസാരം
ഒന്നായിക്കാണേണമെങ്കിലെൻ ഗ്രന്ഥത്തെ
നന്നായിപ്പാർത്തീടി ജ്ഞാനപ്പെണ്ണേ 111

ക്ഷീരാബ്ധിയേററം മഹത്തതിൻെറ
സാരാമൃതം കറച്ചല്ലേയുള്ളൂ
പാരം ചെറുതെൻെറ പുസ്തകം അപ്പോലെ
സാരം വേദത്തിൻേറ ജ്ഞാനപ്പെണ്ണേ 112

കണ്ണുദേഹത്തിനേക്കാഠം ചെറുതു
കണ്ണല്ലോ കാഴ്ചകഠ കൊള്ളുന്നതു
വണ്ണമേററം ഉള്ള നാലു വേദത്തിൻെറ
കണ്ണെൻെറ ഗ്രന്ഥങ്ങഠം ജ്ഞാനപ്പെണ്ണേ 113

സത്തുക്കൾക്കാനന്ദ പീയൂഷത്തിൻ
സത്തേടോ എന്നുടെ ഗ്രന്ഥങ്ങൾ
ഉത്തമം ആയുള്ള വേദാബ്ധി നാലിന്റെ
മുത്തേടോ എൻഗ്രന്ഥം ജ്ഞാനപ്പെണ്ണേ 114

പെൺമണിമാർക്കു മനോഹരമാം
പൊൻമണി എന്നുടെ ഗ്രന്ഥങ്ങൾ
ബ്രഹ്മാനന്ദത്തിങ്കൽ ദൃഷ്ടിയില്ലാത്തോർക്കു
കൺമണി എൻഗ്രന്ഥം ജ്ഞാനപ്പെണ്ണേ 115

നിർമ്മലസത്തേ നമസ്കാരം
നിർമ്മലചിത്തേ നമസ്കാരം
നിർമ്മൂലവിത്തേ നമസ്കാരമങ്ങേക്കു
കന്മഷഹൃത്തേ നമസ്കാരം 116

ശിവയോഗരഹസ്യത്തെ ഉപദേശിച്ചു
ശിവയോഗി എന്നൊരു നാമംതന്ന
ശിവനേ പരബ്രഹ്മമൂർത്തേ നമസ്കാരം
ഭുവനേശ നിത്യം നമസ്കാരം 117

തത്വമസ്യാദി മഹാവാക്യങ്ങൾ
നിത്യം വിചാരിച്ചുകൊണ്ടാലും
എത്താത്ത വസ്തുവായെങ്ങും വിളങ്ങുന്ന
സത്തേ നിനക്കു നമസ്കാരം 118

യോഗാൽ മനഃപ്രാണവായുക്കളെ
യോഗികൾ ബന്ധിച്ചു കണ്ടുകൊള്ളും
യോഗേശനിത്യം നമസ്കാരമങ്ങേക്കു
ആഗമാതീത നമസ്കാരം 119

ബ്രഹ്മാനന്ദസ്വാമി,
ശിവയോഗി.

ജ്ഞാനക്കുമ്മിസമാപ്തം.

# പിള്ളത്താലോലിപ്പ്.

ബ്രഹ്മമേ സത്യം കിളിയേ കുട്ടി
എന്മകനേ നിൻ പിതാവും
നന്മുലനിത്യം നിനക്ക- -നൽകും
അമ്മയും ആ സ്വാമി തന്നെ 1

നിൻമുതലുമവൻ തന്നെ—അപ്പാ
നമ്മൾക്കവൻതന്നെ രക്ഷ
ഇമ്മഹീവാനം മറ്റെല്ലാം—അവൻ
നിർമ്മിച്ച തമ്പുരാനെല്ലൊ 2

എന്നോമനേ അവൻ തന്നെ—നിന്നെ
തന്നതിനിക്കെന്നരുമേ,
വന്ദിച്ചുകൊൾകിലവനെ മുത്തെ
വന്നീടും വേണ്ടുന്ന ഭാഗ്യം 3

തങ്കമെ എന്റെ കിടാവെ—തത്തെ
സങ്കടവങ്കടൽ താണ്ടാൻ,
ശങ്കരൻ തൻകൃപാ തോണി എന്നു
നിൻ കരളിൽ നീ ധരിക്ക 4

ആയതില്ലാതായാലാരാ യാലും
മായാസമുദ്രത്തിൽ മുങ്ങി
നായിനെപ്പോലെ അലയും അഹോ
പേയിനെപ്പോലെ തിരിയും 5

തേനേ കുയിലെ എൻ കുട്ടി—ദൈവം
താനേ പ്രസാദിക്കും നിന്നിൽ
ഞാനതിനുള്ള വഴിയെ—ചൊല്ലാം
ദീനനായ് നീ കരയൊല്ലാ 6

മുട്ടകുത്തും പ്രായം വിട്ടാൽ—പിന്നെ
ദുഷ്ടക്കൂട്ടത്തിൽ കൂടാതെ
കഷ്ടപ്രവൃത്തി ചെയ്യാതെ—സത്യം
വിട്ടു നടക്കാതെ തെല്ലും 7

കൊല്ലാതെറുമ്പിനെക്കൂടി കുഞ്ഞാ
തല്ലാതെ പട്ടിയെക്കൂടി,
എല്ലാററിലും ബ്രഹ്മമുണ്ടു്—അവ
ന്നല്ലോ ആ ദ്രോഹങ്ങൾ പാർത്താൽ 8

മറെറാരു പ്രാണിക്കു ദുഃഖം തെല്ലും
പററാതവണ്ണം നടന്നാൽ
കുററംനിനക്കില്ലതാനും—കുഞ്ഞാ
തെററന്നു ദൈവം തുണക്കും 9

ധർമ്മശാസ്ത്രത്തിൻെറ സാര മെല്ലാം
ഇമ്മൊഴി തന്നിലടങ്ങി
പൊൻമകനെ വിസ്തരിപ്പാ—നിപ്പോൾ
അമ്മയ്ക്കില്ലാ ഇടതെല്ലും 10

തത്വമെല്ലാമറിയേണ—മെന്നാൽ
നിത്യം നീ വിദ്യ പഠിക്ക
തത്ര സകലം ഗ്രഹിക്കാം—തങ്കം
മിത്ഥ്യയാക്കാതെ നീ കാലം 11

അപ്പാ നീ വിദ്യ പഠിച്ചി—ല്ലെങ്കിൽ
കുപ്പക്കു തുല്യം നീ കുഞ്ഞാ
കുപ്പായം തൊപ്പിയും ഒന്നും—അല്ല
ഇപ്പാരിൽ ഭൂഷണം വിദ്യ 12

ഇന്നീ ഉറങ്ങുക ഉണ്ണീ—വേഗം
ഉന്നിക്കരയാതെ ഒന്നും
നിന്നെ നിധിയായിത്തന്ന-ദൈവം
തന്നെ ഭജിക്കുവാൻ വൈകി 13

അപ്പാ നീ വേഗമുറങ്ങി—യെന്നാൽ
അപ്പവും പാലും പഴവും
അപ്പരമോത്തമാവാം ദൈവം—തവ
സ്വപ്നത്തിൽ നൽകും നിനക്കു 14

വേശേ അരുമേ എൻ കുഞ്ഞാ—ഇതു
ആശപ്പെടുത്തുകയല്ല
ഈശൻെറ കാരുണ്യമുണ്ടാം—നമ്മിൽ
ആശു കിടന്നുറങ്ങുണ്ണീ 15

പൂരണാനന്ദമേ ദേവ—ജഗൽ
ക്കാരണ ഉണ്ണിക്കുള്ളിഷ്ടം
പൂരിച്ചു കൊള്ളേണേ സ്വാമിൻ—ഇന്നീ
പാരാതുറങ്ങുകെന്നുണ്ണി 16

ആശ്ചര്യമേറും കഥയെ—ചൊല്ലാം
ആയതു കേട്ടുറങ്ങുണ്ണീ
ആനന്ദമുണ്ടാം അതിനെ—കേട്ടാൽ
ആക്കമതിനില്ല വാദം 17

ഓമനേ എൻെറ അരുമേ മഹാ—
കേമനായുണ്ടൊരു ദൈവം
സോമസൂര്യാദിയാം ലോക—മെല്ലാം
ആ മഹാൻ സൃഷ്ടിച്ചതല്ലോ 18

എന്നിലും നിന്നിലും ഉണ്ടു—അവൻ
മണ്ണിലും വിണ്ണിലും ഉണ്ടു
എന്നല്ല എങ്ങും നിറഞ്ഞോൻ അവൻ
എന്നാലും കാണില്ല ആക്കും 19

ആരേയും കാണും അവനെ—നുണ്ണി
നേരാണിതെന്നുടെ കുഞ്ഞാ
പാരം പ്രസാദം അവനു—വന്നാൽ
പാരാതെമോക്ഷം ലഭിക്കും 20

ചെല്ലമേ തങ്കമേ ഉണ്ണി—അവൻ
എല്ലാററിലും വലിയോനും
എല്ലാററിലും ചെറിയോനും—ഉണ്ണി
ഇല്ലയോ? വിസ്മയമോർത്താൽ 21

കാതുകൂടാതവൻ കേൾക്കും—പിന്നെ
കണ്ണുകൂടാതവൻ കാണും
കാലുകൂടാതവൻ ഉണ്ണി—ഏക
കാലത്തിലെങ്ങുമേ എത്തും 22

നാസിക കൂടാതെ ഉണ്ണി—അവൻ
അവൻ വാസനയൊക്കെ അറിയും
നാവുകൂടാതെ വചിക്കും—അവ
ന്നാവതില്ലാത്തതില്ലൊന്നും 23

കൈകരം കൂടാതവൻ ചെയ്യും—ഉണ്ണി
കൈകാര്യം വേണ്ടുന്നതൊക്കെ
കൈതൊഴാനായിട്ടവനെ—വൈകി
കൈതവമല്ലേറങ്ങുണ്ണി 24

കണ്ണടച്ചീടുകിൽ ഉണ്ണി—അവൻ
വെണ്ണയും പാലും പഴവും
തിന്നും നിനക്കു തന്നീടും—തിന്നാൻ
ഉണ്ണി ഉറങ്ങുറങ്ങുണ്ണി 25

അമ്മയും പ്രാർത്ഥിച്ചുകൊള്ളാം—അതി
ന്നെന്മകനേ നീയുറങ്ങു
ബ്രഹ്മമേ ഉണ്ണിക്കു നൽകീ—ടിഷ്ടം
എന്മൊഴി കേട്ടുറങ്ങുന്നു 26

ബ്രഹ്മാനന്ദസ്വാമി ശിവയോഗി

പിള്ളത്താലോലിപ്പ്

സമാപ്തം.



## മോക്ഷപ്രദീപം.

സംസ്കാരിക കേരളത്തിൽ വലിയ ഒച്ചപ്പാടുണ്ടാക്കിയതും മനശ്ശാന്തിമാർഗ്ഗത്തെ ലളിതമായി ശ്രുതി യുക്തിഅനുഭവപൂർവ്വം ലളിതമായി തെളിയിക്കുന്നതുമായ ബ്രഹ്മാനന്ദസ്വാമിശിവയോഗി കൃതമായ സുപ്രസിദ്ധമായ മോക്ഷപ്രദീപത്തിൻെറ പരിഷ്ക്കരിച്ച 15-ാം പതിപ്പ് വില 15രൂപ. ഇംഗ്ലീഷ്—15രൂപ.

ഹിന്ദി—15 രൂപ.

തമിഴ്—15 രൂപ.

## ബ്രഹ്മാനന്ദ സ്വാമി ശിവയോഗി
## സിദ്ധഗ്രന്ഥങ്ങൾ

| | |
|---|---|
| ആനന്ദാദർശം | (1927) |
| ആനന്ദാദർശാംശം | (1928) |
| ടി. ഇംഗ്ലീഷിൽ | (1935) |
| മോക്ഷപ്രദീപം | (1905) |
| ടി. ഹിന്ദിയിൽ | (1929) |
| ടി. തമിഴിൽ | (1949) |
| ടി. ഇംഗ്ലീഷിൽ | (1950) |
| ആനന്ദസോപാനം | (1913) |
| ആനന്ദവിമാനം | (1916) |
| ആനന്ദസൂത്രം | (1910) |
| ടി. തമിഴിൽ | (1935) |
| ടി. ഇംഗ്ലീഷിൽ | (1951) |
| സിദ്ധാനുഭൂതി | (1903) |
| വിഗ്രഹാരാധനാഖണ്ഡനം | (1916) |
| തമിഴ് | (1953) |
| ആനന്ദമതപരസ്യം | (1919) |
| ടി. ഇംഗ്ലീഷിൽ | (1951) |
| ആനന്ദക്കുമ്മി | (1920) |
| സ്ത്രീവിദ്യാപോഷിണി | (1899) |
| ആനന്ദകല്പദ്രുമം | (1906) |
| ശിവയോഗരഹസ്യം | (1893) |
| രാജയോഗപരസ്യം | (1914) |
| ആനന്ദഗുരുഗീത | (1928) |
| ആനന്ദഗാനം | (1923) |

ആവശ്യപ്പെടേണ്ടും വിലാസം;—

നിർമ്മലാനന്ദയോഗി, പ്രസിഡണ്ട്,

ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമം.

ആലത്തൂർ പി. ഒ. പിൻ 678 541.

P. B. No. 1 ഫോൺ 342,